മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം



# മലങ്കരസഭ

മാസിക

ഫെബ്രുവരി
2002

മലങ്കരസഭാഭാസുരൻ വട്ടശ്ശേരിൽ
ഗീവറുഗീസ് മാർ ദീവന്നാസ്യോസ്
മെത്രാപ്പോലീത്ത (ഓർമ്മ ഫെബ്രു. 23).



മലങ്കര മല്പാൻ ദിവ്യശ്രീ എൻ.കെ. കോരുത്
മല്പാനച്ചന് കണ്ണീരിൽ കുതിർന്ന യാത്രാമൊഴി.

# 34-ാം ഓർമ്മപ്പെരുന്നാൾ

## 2-2-2002



**സ്ലീബാദാസ സമൂഹാദ്ധ്യക്ഷനായിരുന്ന അഭിവന്ദ്യ**
**പത്രോസ് മാർ ഒസ്താത്തിയോസ് തിരുമനസ്സിലെ**
**പാവന സ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ**

# C.THOMAS & FAMILY

**EDMONTON, CANADA**

# മലങ്കരസഭ

ലക്കം 2, പുസ്തകം 58
ഫെബ്രുവരി 2002







## വരിസംഖ്യ

| | | |
|---|---|---|
| **ഇന്ത്യയിൽ** | | |
| ഒറ്റ പ്രതി | : | 5 രൂപ |
| ഒരു വർഷം | : | 60 രൂപ |
| 5 വർഷം | : | 300 രൂപ |
| 10 വർഷം | : | 600 രൂപ |
| **വിദേശത്തേക്ക്** | | |
| ഒരു വർഷം | : | 600 രൂപ |

*Cover Design:* eQuations, Kottayam


# CONTENTS

# ഉൾത്തുടിപ്പുകൾ




ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 573234
e-mail: malankara@sancharnet.in



# ഫെയ്ത്ത് ആൻഡ് ഓർഡർ അഥവാ വിശ്വാസ കാര്യങ്ങളിലെ സമവായത്തിനായുള്ള ആഗോള സഭാ പ്രസ്ഥാനം

ഫാ. ഡോ. ജേക്കബ് കുര്യൻ

എക്യുമെനിക്കൽ സംരംഭങ്ങൾ എന്നു പറഞ്ഞാൽ സഭൈക്യത്തിനായുള്ള സംരംഭങ്ങൾ എന്ന് പൊതുവെ പറയാറുണ്ട്. എന്നാൽ സഭകൾ ഐക്യത്തിനായിട്ടുള്ള ശ്രമങ്ങൾക്കു പകരം, കൂടുതൽ സഹകരണത്തിനായുള്ള ശ്രമങ്ങൾക്കാണ് ഇന്ന് മുൻഗണന നൽകുന്നതെന്നു പറഞ്ഞാൽ ആർക്കും നിഷേധിക്കാമെന്നു തോന്നുന്നില്ല. അതേ അവസരത്തിൽ, സഭകൾ ഐക്യത്തിനായുള്ള ലക്ഷ്യം പാടേ ഉപേക്ഷിച്ചോ എന്ന ചോദ്യം അവശേഷിക്കുന്നു. വിശ്വാസ കാര്യങ്ങൾതന്നെ ചർച്ച ചെയ്യുന്ന, ഒരു സമവായത്തിനായുള്ള പ്രസ്ഥാനം ഇന്നും സജീവമാണ് എന്ന വസ്തുത പലർക്കും അറിയാമോ എന്നു സംശയമാണ്. ആഗോള തലത്തിൽ, അഖിലലോക സഭാകൗൺസിലിന്റെ പ്രത്യേക ചുമതലയിൽ വിശ്വാസ കാര്യങ്ങളിലെ സമവായത്തിനായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന പ്രസ്ഥാനമാണ് ''ഫെയ്ത്ത് ആന്റ് ഓർഡർ'' എന്നത്. 1927-ൽ സ്ഥാപിതമായ ഈ പ്രസ്ഥാനത്തിന്റെ 75-ാം വാർഷികം, സ്വിറ്റ്സർലണ്ടിൽ ആദ്യസമ്മേളനം കൂടിയ ലൊസാനിൽതന്നെ നടക്കുവാൻ പോകയാണ്.

വിശ്വാസ കാര്യങ്ങൾ ചർച്ച ചെയ്താൽ കൂടുതൽ ഭിന്നതയേ ഉണ്ടാകൂ എന്നു വിചാരിച്ച് മാറി നിൽക്കുകയല്ല വേണ്ടത് എന്നും പരസ്പരം വിശ്വാസ കാര്യങ്ങൾ ചർച്ചചെയ്യാൻ ഒരു വേദി ഉണ്ടാകണം എന്നുമുള്ള ആദ്യ നിർദ്ദേശം 1920-ൽ ത്തന്നെ കോൺസ്റ്റാന്റിനോപ്പിളിലെ ഓർത്തഡോക്സ് പാത്രിയർക്കീസ് സമർപ്പിച്ചതിന്റെ സാക്ഷാത്ക്കാരമായിരുന്നു 1927 ലെ ഫെയ്ത്ത് ആൻഡ് ഓർഡർ ലോക സമ്മേളനം. അന്നുമുതൽ പ്രൊട്ടസ്റ്റന്റ് സഭകളും, മിക്ക ഓർത്തഡോക്സു സഭകളും തമ്മിൽ വിശ്വാസ സംബന്ധമായ ആശയവിനിമയം നടക്കുവാൻ പല അവസരങ്ങളും ഉണ്ടായിട്ടുണ്ട്. 1937ൽ സ്കോട്ട്ലണ്ടിലെ എഡിൻബറോയിൽ നടന്ന സമ്മേളനത്തിൽ മലങ്കര സഭയുടെ പരമാദ്ധ്യക്ഷനായിരുന്ന പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻതന്നെ ഒരു ഡലിഗേഷനോടൊപ്പം സംബന്ധിച്ചു. 1948-ൽ ആംസ്റ്റർഡാമിൽ വച്ച് അഖില ലോക സഭാ കൗൺസിൽ രൂപവൽക്കരിച്ചപ്പോൾ, അതിനോടു ചേർന്നുവെങ്കിലും, ഫെയ്ത്ത് ആൻഡ് ഓർഡർ ഒരു സ്വതന്ത്ര കമ്മീഷനായി അതിൽ പ്രവർത്തിക്കുവാൻ തുടങ്ങി. 1952 ൽ സ്വീഡനിലെ ലണ്ടിൽ കൂടിയ ഫെയ്ത്ത് ആൻഡ് ഓർഡർ ലോകസമ്മേളനം, വിവിധ ക്രിസ്തീയ വിഭാഗങ്ങളുടെ വിശ്വാസപരമായ താരതമ്യ വിചിന്തനത്തെക്കാൾ പ്രധാനമായി ക്രിസ്തുവിന്റെ കൂട്ടായ്മയിൽ സഭകൾക്ക് ഒന്നിച്ചു പറയാവുന്ന കാര്യങ്ങൾക്ക് ഊന്നൽ നൽകി. 1963-ൽ കാനഡയിലെ മൊന്തീലിൽ നടന്ന ലോകസമ്മേളനം, വേദപുസ്തക വ്യാഖ്യാനത്തിലെ വിവിധ മാനങ്ങൾ പരസ്പരം പരിചയപ്പെടുത്തുവാനുള്ള ആഹ്വാനം ചെയ്തതോടെയാണ്, പ്രോട്ടസ്റ്റന്റ് സഭകൾ പാരമ്പര്യം എന്നതിനെ വെറുപ്പില്ലാതെ വീക്ഷിക്കാൻ തുടങ്ങിയത്. 1968-ൽ കത്തോലിക്കാ സഭയും ഔദ്യോഗികമായി ഫെയ്ത്ത് ആൻഡ് ഓർഡറിൽ അംഗത്വം സ്വീകരിച്ചതോടെ, ഈ പ്രസ്ഥാനത്തിന്റെ പ്രാധാന്യം വർധിച്ചു. അഖില ലോക സഭാ കൗൺസിലിൽ അംഗത്വം എടുക്കാതെ തന്നെ, ഫെയ്ത്ത് ആൻഡ് ഓർഡറിൽ കത്തോലിക്കാ സഭ അംഗത്വമെടുത്തത് പലതു കൊണ്ടും ശ്രദ്ധേയമായി. പിന്നീട് നടന്ന ഒന്നിച്ചുള്ള അന്വേഷണങ്ങളുടെ ഫലമായി ഒരു ശ്രദ്ധേയമായ രേഖ വിശ്വാസപരമായ സമവായത്തിന് ഉദാഹരണമായി പുറത്തു വന്നത് ആഗോള സഭാ ചർച്ചയിൽ ഒരു വലിയ മുന്നേറ്റത്തിനു മുഖാന്തിരമായി. ഈ രേഖയുടെ പേര് സ്നാനം, കുർബാന, പൗരോഹിത്യം (Baptism, Eucharist and Ministry-BEM document) എന്നാണ്. ഈ രേഖയുടെ അടിസ്ഥാനത്തിൽ കൂടുതൽ ഐക്യത്തിനായുള്ള പല ആലോചനകളും ഇന്ന് പാശ്ചാത്യ ലോകത്ത് സജീവമാണ്. 1963 നുശേഷം ഒരു ലോകസമ്മേളനം നടന്നത് 1993-ൽ സ്പെയിനിലെ സാൻരിയാഗോ ദെ കാമ്പസ്റ്റെല്ലാ എന്ന സ്ഥലത്തുവെച്ചാണ്. പിന്നീട് 1996-ൽ ടാൻസാനിയായിലെ മോഷിയിൽ നടന്ന ഫെയ്ത്ത് ആൻഡ് ഓർഡർ പ്ലീനറി സമ്മേളനം പലതുകൊണ്ടും ശ്രദ്ധേയമായി. 1993-ലെ ലോക സമ്മേളനം നിർദ്ദേശിച്ച കാര്യങ്ങളാണ് ഇപ്പോൾ ഫെയ്ത്ത് ആൻഡ് ഓർഡർ നടപ്പിലാക്കിക്കൊണ്ടിരിക്കുന്നത്. അവയിൽ ഏറ്റവും പ്രധാനമായിട്ടുള്ളത് ''സഭയുടെ സ്വഭാവവും ഉദ്ദേശ്യവും'' എന്ന പഠനമാണ്. ഈ പഠനം പുറത്തിറക്കിയിരിക്കുന്ന ഒരു രേഖ ഇപ്പോൾ വിവിധ സഭകൾ പഠിച്ച് അവയുടെ പ്രതികരണങ്ങൾ അറിയിച്ചുകൊണ്ടിരിക്കുന്നു. അതുപോലെതന്നെ വേദശാസ്ത്രപരമായ വ്യാഖ്യാന രീതികളെക്കുറിച്ചും (Theological Hermenutics) ഒരു രേഖ ഇപ്പോൾ വിവിധ സഭകളുടെ പരിഗണനയ്ക്കായി സമർപ്പിക്കപ്പെട്ടിട്ടുണ്ട്. കൂടാതെ ഫെയ്ത്ത് ആൻഡ് ഓർഡർ കേന്ദ്രീയ സമിതിയുടെ വാർഷിക സമ്മേളനങ്ങൾ നിർദ്ദേശിച്ച ചില പൊതു പഠനങ്ങൾ ഇപ്പോൾ രേഖകളായി തയാറാക്കിക്കൊണ്ടിരിക്കുകയാണ്. ''അപ്പോസ്തോലിക വിശ്വാസം'' ''പരസ്പരം സ്വീകാര്യമാകുന്ന ഒരു സ്നാനത്തിലേക്ക്'', വേദശാസ്ത്ര വീക്ഷണത്തിൽ മനുഷ്യ വ്യക്തിത്വം മുതലായവ ഇവയിൽ ചിലതു മാത്രമാണ്.

ചുരുക്കത്തിൽ, ലോക ഓർത്തഡോക്സ്-കത്തോലിക്ക-പ്രൊട്ടസ്റ്റന്റ്-സഭാസമീപനങ്ങളിൽ, വിശ്വാസ പരമായ കാര്യങ്ങളിൽ കണ്ടെത്തിക്കൊണ്ടിരിക്കുന്ന പൊതു ഘടകങ്ങൾ ഭാവിയിൽ കൂടുതൽ സഹകരണത്തിലേക്ക് വഴി തെളിക്കും എന്നതിനു സംശയമില്ല. ഇതിൽ നിന്ന് വേറിട്ടു നിൽക്കുവാനുള്ള ചില നിലപാടുകൾ സഭാജീവിതത്തിന്റെ മുഖ്യധാരയിൽ നിന്ന് മാറി നിൽക്കുന്ന ചിലർ എടുക്കുന്നത് ഒട്ടും ആശാവഹമാണെന്നു തോന്നുന്നില്ല. സഭാ ജീവിതപരവും, വേദശാസ്ത്രപരവുമായ തനിമ നിലനിർത്തിക്കൊണ്ടുള്ള വിശ്വാസപരമായ ചർച്ച സാധിക്കും എന്ന വസ്തുതയാണ്, 75-ാം വാർഷികം ആചരിക്കുന്ന ഫെയ്ത്ത് ആൻഡ് ഓർഡർ എടുത്തുകാട്ടുന്നത്.

# മലങ്കരസഭാചരിത്രത്തിലെ ചില കാണാപ്പുറങ്ങൾ

*ജേക്കബ് തോമസ്, പാറയിൽ മാടശ്ശേരിൽ (നടുവിലേക്കര).*

ഇന്നത്തെ ഇന്ത്യയുടെയും കേരളത്തിന്റെയും രാഷ്ട്രീയ, സാമൂഹ്യപശ്ചാത്തലത്തിൽ ഒന്നാം നൂറ്റാണ്ടിലെ ഇന്ത്യയും മറ്റും കാണാൻ ശ്രമിക്കുന്നത് അബദ്ധമാണെന്ന് അറിയാവുന്നവരാണ് മിക്കവെരും. പക്ഷെ, ചരിത്രം പറയുകയും എഴുതുകയും ചെയ്യുമ്പോൾ ചിലരല്ല, പലരും ഈ അബദ്ധത്തെ അറിഞ്ഞോ അറിയാതെയോ പിൻപറ്റുന്നു എന്നതാണു വാസ്തവം. ക്രിസ്ത്യാനിയെന്ന നാമവും,വൈദികസ്ഥാനികളുടെ സ്ഥാനനാമങ്ങളും, വൈദിക സ്ഥാന ക്രമങ്ങളും സഭാ ജീവിത രീതിയും ഒക്കെ ഇങ്ങനെ കാലഭേദം കണക്കാക്കാതെ ഉപയോഗിക്കപ്പെടുന്നു. അതുകൊണ്ട് സഭാചരിത്രത്തിൽ ഉൾക്കൊള്ളേണ്ട പല സംഗതികളും പലർക്കും കാണാപ്പുറങ്ങളായി അവശേഷിക്കുന്നു. അവയിൽ ചിലതിനെക്കുറിച്ച് അല്പമായി പ്രതിപാദിക്കുവാൻ ശ്രമിക്കുകയാണ്.

**നസ്രാണി ക്രിസ്ത്യാനി മുതലായവ മദ്ധ്യപൂർവ്വദേശ ശേമ്യഭാഷാ പദങ്ങളാണ്. നമ്മുടെ പൂർവ്വികന്മാർ, മാർഗ്ഗക്കാരോ മാപ്പിളമാരോ ഒക്കെയായിരുന്നു. മുകളിൽ പറഞ്ഞ ശേമ്യപദങ്ങൾ സ്വീകരിക്കാൻ തുടങ്ങിയത് നമ്മുടെ അടിമത്ത ചരിത്രത്തിന്റെ ഭാഗമായിട്ടാണ്.**

**1. ഇന്നത്തെ ഇന്ത്യയും, ഭാരതവും അന്ന് ഹിന്ദുദേശം**

ഇന്ന് ഇന്ത്യയെന്നും, ഭാരതമെന്നും വിളിക്കപ്പെടുന്ന ഭൂവിഭാഗമോ അതിന്റെ നല്ലൊരു ഭാഗമോ, ക്രിസ്തുവർഷം ഒന്നാം നൂറ്റാണ്ടിൽ ഒരു വിശാല ഹിന്ദു ഖണ്ഡത്തിൽ ഉൾപ്പെട്ടിരുന്നു. അതിൽ ഇന്നത്തെ ഇറാനും, അഫ്ഗാനിസ്ഥാനും, പാക്കിസ്ഥാനും ഒക്കെ ഉൾപ്പെട്ടിരുന്നു. ഇവിടെ ഹിന്ദു എന്നപദം മതപരമായിട്ടല്ലായിരുന്നു ഉപയോഗിക്കപ്പെട്ടിരുന്നത്.

**2. ഇന്നത്തെ കേരളം, അന്ന് ചേരളം**

പുരാതന ഹിന്ദു ഖണ്ഡത്തിലെ ചേരളമായിരുന്നു ഇന്നത്തെ കേരളത്തിന്റെ ഭൂരിഭാഗവും: ഇന്നത്തെ തമിഴ്, മലയാളം ലിപികൾക്ക് പൂർവ്വികമായ ഒരു തമിഴ് രൂപം ആയിരുന്നു അന്നത്തെ ഭാഷ. അതിന്റെ ലിഖിതരൂപങ്ങൾ മിക്കവാറും കോൽത്തമിഴ് (നാനം മോനം) വട്ടെഴുത്ത് എന്ന് വിശേഷിപ്പിക്കപ്പെടുന്നു.

**3. നസ്രാണി ക്രിസ്ത്യാനി സംജ്ഞകൾ ചേരളത്തിൽ പണ്ടുണ്ടായിരുന്നില്ല.**

നസ്രാണി ക്രിസ്ത്യാനി മുതലായവ മദ്ധ്യപൂർവ്വദേശ ശേമ്യഭാഷാ പദങ്ങളാണ്. നമ്മുടെ പൂർവ്വികന്മാർ, മാർഗ്ഗക്കാരോ മാപ്പിള മാരോ ഒക്കെയായിരുന്നു. മുകളിൽ പറഞ്ഞ ശേമ്യപദങ്ങൾ സ്വീകരിക്കാൻ തുടങ്ങിയത് നമ്മുടെ അടിമത്ത ചരിത്രത്തിന്റെ ഭാഗമായിട്ടാണ്.

**4. കശീശാ, എപ്പിസ്ക്കോപ്പാ, മെത്രാപ്പോലീത്താ, മുതലായ പദങ്ങളൊന്നും ആദിമ മാർഗ്ഗക്കാരുടെയിടയിൽ ഇല്ലായിരുന്നു.**

സുറിയാനി, ഗ്രീക്ക് ഭാഷകളിലും സഭാ പാരമ്പര്യങ്ങളിലും നിലവിലിരുന്ന മേല്പറഞ്ഞ വൈദിക സ്ഥാനീനാമങ്ങളും, ക്രമങ്ങളും മലങ്കരയിലെ നമ്മുടെ പൂർവ്വികരുടെയിടയിൽ ഇല്ലായിരുന്നു. ഇവിടെ പകരം, മാർഗ്ഗത്തലവരും, വേദത്തലവരും, ജാതിത്തലവരും, ജാതിക്ക് കർത്തവ്യരും, ഒക്കെയായിരുന്നു ഉണ്ടായിരുന്നത്.

**5. മാർഗ്ഗക്കാരുടെ ആചാരമര്യാദകൾ ചുരുക്കത്തിൽ**

ഏതേതു വർഗ്ഗത്തിൽ നിന്ന്, മാർഗ്ഗത്തിൽ ചേർന്നോ, ആ വർഗ്ഗത്തിന്റെ ആചാരാനുഷ്ഠാനങ്ങൾ കുറെയേറെ ആനുവർത്തിച്ചിരുന്നു. വസ്ത്രധാരണം, കാതിൽ കടുക്കൻ, കുണ്ഡലം, തലയിൽ കുടുമ, നെറ്റിയിൽ ചന്ദനക്കുറി, ഭസ്മം ചാർത്തൽ, ഇവയിലൊക്കെയും ഈ ആചാരങ്ങൾ തുടർന്നു. ആയുധാഭ്യാസികൾ വാൾ പരിച ഇവ വഹിച്ച് നടന്നിരുന്നു. തലയിലെ കടുമയിൽ യോദ്ധാക്കൾ ചുവന്ന പട്ട് ചുറ്റിക്കെട്ടി അവരവരുടെ ഇഷ്ടാനുസരണം ആനക്കൊമ്പ്, സ്വർണ്ണം, വെള്ളി ഇവയിൽ തീർത്ത്; കല്ലുകൾ പതിച്ച കുരിശ് ബന്ധിച്ചിരുന്നു. കഴുത്തിൽ മേൽപറഞ്ഞ തരം കുരിശുകൾ മാലയായിട്ടണിഞ്ഞിരുന്നു. പ്രസവം നടന്നാൽ ശുദ്ധിനിയമങ്ങൾ പാലിച്ചിരുന്നു. മാതാപിതാക്കൾ മരിച്ചാൽ വ്രതശ്രാദ്ധാനുഷ്ഠാനങ്ങൾ നടത്തിയിരുന്നു. ജാതകം എഴുതിക്കയും, മന്ത്രച്ചരട് കെട്ടിക്കയും ചെയ്യുമായിരുന്നു. സന്ധ്യയ്ക്കും, പ്രഭാതത്തിലും പ്രത്യേക അവസരങ്ങളിലും കത്തിച്ചു വയ്ക്കുന്ന നിലവിളക്കും, തൂക്കുവിളക്കും എല്ലാ വീട്ടിലും ഉണ്ടായിരുന്നു. മുറ്റമടിച്ചു തെളിക്കുക (തളിക്കുക) എന്നതും രണ്ടുനേരവും നടന്നിരുന്നു. കുട്ടികളെ ഗുരുക്കന്മാരുടെ അടുത്ത് നാലാം വയസിൽ അക്ഷരാഭ്യാസത്തിനും, ഏഴാം വയസിൽ ആയുധാഭ്യാസത്തിനും അയച്ചിരുന്നു. യുവാക്കൾ വിശേഷാവസരങ്ങളിൽ നിലവിളക്കിനു ചുറ്റും വാളും പരിചയും അണിഞ്ഞ് അഭ്യാസമുറകൾ പാലിച്ച് ചുവടുകൾ വച്ച് വേദകഥകളും മാർഗ്ഗചരിത്രവും പാടി ആയുധാഭ്യാസം നടത്തിയിരുന്നു.

**6. പേർഷ്യൻ മെത്രാന്മാർ വരാൻ തുടങ്ങിയപ്പോൾ, പേർഷ്യയിലെ മെത്രാനു താഴെയുള്ള സ്ഥാനം, മലങ്കരയിലെ മെത്രാനു തുല്യസ്ഥാനിയായ ''ജാതിക്കു കർത്തവ്യ''നു നൽകി.**

അർക്കദിയാക്കോൻ എന്ന ഗ്രീക്കു സ്ഥാനനാമം പേർഷ്യൻ സഭയിൽ മെത്രാനു താഴെയുള്ളു ഒരു പ്രധാന ചുമതലക്കാരനു നൽകിയിരുന്നതായിരുന്നു ആ സ്ഥാനം ഇവിടത്തെ ജാതിത്തലവനു നൽകിയപ്പോൾ നമ്മുടെ പൂർവ്വികർ അതിലെ ചതി മനസിലാക്കിക്കാണില്ല. ഏതായാലും മലങ്കര മാർത്തോമ്മാ മാർഗ്ഗക്കാരുടെ അടിമത്തം ഇവിടെ തുടങ്ങി. പക്ഷെ ഒരു കാര്യം ഇവിടെ ഓർക്കണം. ഒരു പേർഷ്യൻ മെത്രാനും, മലങ്കരയിലെ ജാതിക്കു കർത്തവ്യന് വീണ്ടും പട്ടം കൊടുത്തല്ല അർക്കദിയാക്കോൻ ആയി പേരുകൊടുത്തത് മാർത്തോമ്മാ സ്ഥാനനാമത്തെ മറന്ന്, ഗ്രീക്കുപേരുകളെ കൂടുതൽ താലോലിക്കുവാനിടയായത് നമ്മുടെ അടിമത്തത്തിന്റെ തുടർക്കഥ.

യേശുമിശിഹായുടെ സ്വന്തകയ്യാൽ അധികാരപദവിയും മഹാപൗരോഹി

*ശേഷം 10-ാം പേജിൽ*

# ഉത്തമനായ ഗുരുശ്രേഷ്ഠൻ

ഫാദർ റ്റി. ജെ. ജോഷ്വ

ഹൃദ്രോഗബാധയെത്തുടർന്ന് നിർബന്ധിത വിശ്രമത്തിലാകയാൽ യാത്ര നിരോധിക്കപ്പെട്ടിരിക്കുന്ന സാഹചര്യത്തിൽ ആത്മസുഹൃത്തും ദീർഘകാല സഹ പ്രവർത്തകനുമായ അഭിവന്ദ്യ കോരുതച്ചന്റെ സംസ്കാരശുശ്രൂഷയിൽ സംബന്ധിക്കാൻ സാധിക്കാത്തതിലുള്ള ഖേദത്തിലാണ്, ആ ശുശ്രൂഷകൾ നടക്കുന്ന സമയത്തു തന്നെ ഈ അനുസ്മരണകൾ ഞാൻ നടത്തുന്നത്. നാലു ദശാബ്ദത്തിലധികം നീണ്ടുനിൽക്കുന്ന സൗഹൃദം കാത്തുസൂക്ഷിച്ചും സഭാപരമായി വ്യത്യസ്തവീക്ഷണം പുലർത്തുന്നവർപോലും അദ്ദേഹത്തെ സ്നേഹിക്കുകയും ആദരിക്കുകയും ചെയ്തു. വൈരാഗ്യ ബുദ്ധിയോ പ്രതികാര വാഞ്ഛയോ അല്പം പോലും ഇല്ലാതിരുന്ന അദ്ദേഹം എല്ലാവർക്കും പ്രിയംകരനായി വിരാജിച്ചു.

സ്വന്തം ഇടവകയിൽ കക്ഷിവഴക്ക് രൂക്ഷമായി അക്രമത്തിലും കൈയ്യേറ്റത്തിലും വരെ എത്തിയപ്പോഴും, സമനില തെറ്റാതെ ശരിയായ ക്രിസ്തീയ നേതൃത്വം നൽകിയ നേതാവാണദ്ദേഹം. നേതൃത്വമേന്മയും വ്യക്തിമാഹാത്മ്യവും വെളിപ്പെടുന്നത് പ്രതിസന്ധികൾ അഭിമുഖീകരിക്കുമ്പോഴാണ്. താൻ വളർത്തി വലുതാക്കിയ സ്വന്തം ഇടവകയിൽ കക്ഷിക്കോമരങ്ങൾ അഴിഞ്ഞാടിയപ്പോൾ ഹൃദയം ഏറെ നൊമ്പരപ്പെട്ടു. അക്കാലങ്ങളിൽ നിത്യവും ഉരുവിട്ട ദിവ്യ സൂക്തം 27-ാം സങ്കീർത്തനമായിരുന്നു. അത് പിന്നീട് ഹൃദിസ്ഥമായിത്തീർന്നു. അതുകൊണ്ട് ഞാൻ ആ സങ്കീർത്തനത്തെ മല്പാനച്ചന്റെ സങ്കീർത്തനമെന്ന് ചിലപ്പോൾ വിശേഷിപ്പിച്ചിട്ടുണ്ട്. അച്ചന്റെ ആത്മീയതയും ജീവിത ദർശനവും അതു വ്യക്തമാക്കുന്നു.



ധന്യമായ ആ ജീവിതത്തെ വിലയിരുത്തുമ്പോൾ മറ്റാർക്കും അവകാശപ്പെടാൻ കഴിയാത്ത പലതും അദ്ദേഹത്തിൽ കാണാം. ഇത്രയേറെ ശിഷ്യ സമ്പത്തുള്ള മല്പാന്മാർ മലങ്കര സഭയിൽ വേറെയുണ്ടാവുകയില്ല. പട്ടക്കാരും മേല്പട്ടക്കാരുമായി ഇരുഭാഗത്തുമുള്ള ശിഷ്യന്മാർ ഒട്ടേറെയാണ്. മാർത്തോമ്മാ സഭയിലെ ചില പട്ടക്കാരും അദ്ദേഹത്തിന്റെ ശിഷ്യഗണത്തിൽപ്പെടുന്നു. ഇത്ര ദീർഘകാലം അദ്ധ്യാപനം നടത്തിയിട്ടുള്ള മല്പാന്മാരും ഉണ്ടാവുകയില്ല. മരിക്കുന്നതിനു രണ്ടു മാസം മുമ്പു വരെയും ആ സപര്യ അക്ഷീണം, തുടർന്നുകൊണ്ടിരുന്നു. വടവുകോടുപള്ളി, മലേക്കുരിശു സെമിനാരി, പിന്നീട് 1958 മുതൽ 2001 വരെ കോട്ടയം ഓർത്തഡോക്സ് സെമിനാരി എന്നിവിടങ്ങളിലായി അദ്ദേഹത്തിന്റെ അദ്ധ്യാപനവേദി വ്യാപിച്ചിരിക്കുന്നു. പഠിപ്പിക്കുന്നതിൽ ആനന്ദനിർവൃതി കണ്ടെത്തിയ ഗുരുനാഥനാണദ്ദേഹം. എൺപത്തിഏഴിൽ എത്തി നിൽക്കുമ്പോഴും, ചലനങ്ങൾക്കു പാദങ്ങൾ വഴങ്ങിക്കൊടുക്കാതെ പരസഹായം തേടിയും ക്ലാസ്സിൽ എത്തേണ്ട സാഹചര്യത്തിലും, മണിക്കൂറുകൾ തുടർച്ചയായി പഠിപ്പിക്കുവാൻ കഴിഞ്ഞത് അദ്ദേഹത്തിന്റെ അർപ്പണബോധത്താലാണ്.

അദ്ദേഹത്തിന്റെ ജീവിതത്തെ സ്വാധീനിച്ച രണ്ടു വ്യക്തികളെപ്പറ്റി പരാമർശിക്കേണ്ടതുണ്ട്. ശെമ്മാശനായിരിക്കുമ്പോൾ മുതൽ തന്റെ ആത്മീയ ജീവിതത്തെയും, വീക്ഷണത്തെയും സാരമായി സ്വാധീനിച്ചത് "വലിയ തിരുമേനി" എന്നദ്ദേഹം എപ്പോഴും വിശേഷിപ്പിച്ചിരുന്ന ആലുവായിലെ മാർ അത്താനാസ്യോസ് തിരുമേനിയാണ്. സഭാകാര്യങ്ങളിലുള്ള തീക്ഷ്ണത, ആത്മീയമൂല്യങ്ങളിലുള്ള നിഷ്ഠ ഇവയൊക്കെ ആ പിതാവിൽ നിന്ന് ആർജ്ജിച്ചതാണ്. അന്ധമായ തീക്ഷ്ണത എന്ന് അച്ചൻ പിന്നീട് അതേപ്പറ്റി വിലയിരുത്തുമായിരുന്നു. വ്യവഹാരത്തിന്റെയും കക്ഷിവൈരാഗ്യത്തിന്റെയും ധൂമപടലത്തിൽ പലതും വ്യക്തമായി കാണാതെപോയെന്നു വരാം. അത് അന്നെന്ന പോലെ ഇന്നും സത്യമാണ്.

സഭയുടെ ആരാധനാസംഗീത ശാഖയ്ക്ക് നിസ്തുലമായ സംഭാവന നൽകുവാൻ മല്പാനച്ചനെ സംപ്രാപ്തനാക്കിയത് അദ്ദേഹത്തിന്റെ ഗുരുവായിരുന്ന ശീമക്കാരൻ അബ്ദൽ ആഹാദ്റമ്പാച്ചനാണ് (പിന്നീട് യാക്കോബ് തൃതീയൻ പാത്രിയർക്കീസ്). ബ. റമ്പാച്ചൻ മഞ്ഞിനിക്കര ദയറായിൽ താമസിച്ചു സുറിയാനി പഠിപ്പിച്ചിരുന്നു. അദ്ദേഹം സംഗീതത്തിൽ ഒരു ജീനിയസ് ആയിരുന്നു. സുറിയാനി സംഗീതത്തോട് അറബി, ഇംഗ്ലീഷ് സംഗീത ശൈലിയെ സമന്വയിപ്പിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. അങ്ങനെ അതിനുമുമ്പു സുറിയാനിയിൽ ഇല്ലാത്ത പല രാഗങ്ങളും ആവിഷ്ക്കരിക്കാനും, പ്രചരിപ്പിക്കാനും അദ്ദേഹത്തിനു കഴിഞ്ഞു. ആ സംഗീതപാരമ്പര്യം സ്വായത്തമാക്കുവാൻ മല്പാനച്ചനു സാധിച്ചു. ബ. റമ്പാച്ചന്റെ

ഒരു കാര്യത്തെക്കുറിച്ചും ഉപരിപ്ലവമായി ഒന്നും പറയാതെ സുചിന്തിതമായി മാത്രമേ സംസാരിക്കാറുള്ളു. തെളിമയാർന്ന മനസ്സും ഹൃദയവും ആയതുകൊണ്ട് നന്മയുടെ വാക്കുകളേ ഉണ്ടാവൂ. സ്വാർത്ഥലക്ഷ്യവും, അഹന്തയുമില്ലാത്തതുകൊണ്ട് പരനന്മയ്ക്കുതകുന്നതായിരിക്കും അദ്ദേഹത്തിന്റെ വീക്ഷണങ്ങൾ.

സ്വാധീനം സംഗീതത്തിൽ മാത്രമായിരുന്നു.

മല്പാനച്ചൻ സംഗീതത്തിൽ ഒരു പ്രതിഭ ആയിരുന്നു. അതുകൊണ്ട് പല രാഗങ്ങളും അദ്ദേഹം രൂപപ്പെടുത്തിയിട്ടുണ്ട്. മാത്രമല്ല കവനരംഗത്തും അദ്ദേഹം നിപുണനായിരുന്നു. "സെമിനാരിഗാനം" -അദ്ദേഹം രചിച്ച് രാഗം നൽകിയതാണ്. സുറിയാനിയിലെ പഴയരാഗങ്ങൾക്കുതന്നെ ചില മാറ്റങ്ങൾ വരുത്തി കൂടുതൽ ആകർഷകമാക്കിയിട്ടുണ്ട്. സുറിയാനി രാഗശാസ്ത്രമായ "എക്കാറ"യ്ക്ക് നിശ്ചിതമായ രൂപവും ഭാവവും നൽകി അതിനെ പതിനെട്ടു കാസറ്റുകളിലാക്കിയത് മല്പാനച്ചൻ വരും തലമുറയ്ക്കു നൽകിയ വലിയ സംഭാവനയാണ്, പാട്ടിൽ വലിയ അഭിരുചിയില്ലാത്തവർക്കു പോലും ഈ കാസറ്റുകളുടെ സഹായത്താൽ സുറിയാനി രാഗങ്ങൾ സ്വായത്തമാക്കാൻ സാധിക്കും.

മല്പാനച്ചന്റെ കാലശേഷം സംഗീതപാരമ്പര്യം അന്യൂനം നിലനിറുത്തുവാൻ തക്കവണ്ണം കഴിവുറ്റ ഒരു പിൻഗാമിയെ അദ്ദേഹം പരിശീലിപ്പിച്ച് സന്നദ്ധനാക്കിയിട്ടുണ്ട്. ഗുരുവിനെ അതിജീവിക്കുന്ന ഒരു ശിഷ്യനെന്ന് അദ്ദേഹത്തെ-എം.പി.ജോർജ്ജച്ചനെ-വിശേഷിപ്പിക്കാം. ഗുരു ചെയ്തത് പാട്ടുകൾ കാസറ്റിൽ ആക്കുന്നതായിരുന്നെങ്കിൽ ശിഷ്യൻ എക്കാറയ്ക്ക് ഒരു പുസ്തകം തന്നെ രചിക്കുകയുണ്ടായി.

ഉത്തമനായ ഗുരുനാഥനെ അറിയുന്നത് അദ്ദേഹത്തിന്റെ ക്ലാസ്സുകളിലെ നേട്ടങ്ങളെ ആശ്രയിച്ചുമാത്രമല്ല, വിദ്യാർത്ഥികളിൽ അദ്ദേഹം വരുത്തുന്ന ധാർമ്മികവും ആത്മികവുമായ സ്വാധീനത്തെ കണക്കിലെടുത്തുമാണ്. ശിഷ്യഗണങ്ങളുടെ സ്നേഹാദരവുകളും, പ്രീതിയും പ്രശംസയും ഇത്രയധികം ആർജ്ജിച്ച അദ്ധ്യാപകർ നന്നേ ചുരുക്കമാണ്. പൂർവവിദ്യാർത്ഥികൾ സെമിനാരിയിൽ വന്നാൽ, മറ്റാരെയും കണ്ടില്ലെങ്കിലും മല്പാനച്ചനെ കാണാതെ പോവുകയില്ല.

സെമിനാരി പഠനം പൂർത്തിയാക്കി പോകുമ്പോൾ മല്പാനച്ചനുമായി ഒരു കൂട്ടായ്മ നിശ്ചയമാണ്. ആ മുറിയിൽ ഗുരുപാദത്തിലിരുന്നുകൊണ്ട്, അദ്ദേഹം നൽകുന്ന പ്രായോഗികോപദേശങ്ങളും ആത്മിക പാഠങ്ങളും കാതോർത്തു കേൾക്കും; വ്യക്തിപരമായി അനുഗ്രഹാശീർവാദങ്ങൾ പ്രാപിക്കും. അദ്ദേഹം ക്ഷീണിതനും, രോഗക്ലേശിതനുമായപ്പോൾ, രാവും പകലും അദ്ദേഹത്തെ പരിചരിക്കുവാൻ ശിഷ്യന്മാർ ഉത്സാഹികളായിരുന്നു.

ബുദ്ധിയെ ഉദ്ദീപിപ്പിക്കുന്ന വേദശാസ്ത്ര സത്യങ്ങളല്ല, ഹൃദയത്തെ സ്പർശിക്കുന്ന പൈതൃകമായ അദ്ദേഹത്തിന്റെ ഉപദേശങ്ങൾ വിദ്യാർത്ഥികൾ ഒരിക്കലും മറക്കാറില്ല. സെമിനാരി സംഗമവേളകളിലെല്ലാം ആ ഗുരുനാഥന്റെ ശ്രേഷ്ഠോപദേശങ്ങൾ ഉണ്ടായിരിക്കും. മറ്റെല്ലാവരും പറഞ്ഞു കഴിഞ്ഞാൽ അന്തിമവാക്ക് മല്പാനച്ചന്റേതാണ്. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി പ്രിൻസിപ്പൽ ആയിരുന്ന കാലത്തും, ഓരോപ്രശ്നമുണ്ടാകുമ്പോഴും, വിഷയം ചർച്ച ചെയ്യുമ്പോഴും മല്പാനച്ചന്റെ വാക്കുകൾക്ക് പ്രത്യേക പ്രാധാന്യം കൽപ്പിച്ചിരുന്നു.

എന്തുകൊണ്ട് മല്പാനച്ചനെ കേൾക്കുവാൻ എല്ലാവരും ശ്രദ്ധാലുക്കളായി? ഒരു കാര്യത്തെക്കുറിച്ചും ഉപരിപ്ലവമായി ഒന്നും പറയാതെ സുചിന്തിതമായി മാത്രമേ സംസാരിക്കാറുള്ളൂ. തെളിമയാർന്ന മനസ്സും ഹൃദയവും ആയതുകൊണ്ട് നന്മയുടെ വാക്കുകളേ ഉണ്ടാവൂ. സ്വാർത്ഥലക്ഷ്യവും, അഹന്തയുമില്ലാത്തതുകൊണ്ട് പരനന്മയ്ക്കുതകുന്നതായിരിക്കും അദ്ദേഹത്തിന്റെ വീക്ഷണങ്ങൾ. അടിസ്ഥാനപരമായി അദ്ദേഹം ഒരു ശുഭാപ്തി വിശ്വാസി ആയിരുന്നു. അതുകൊണ്ട് എത്ര ഇരുണ്ട സാഹചര്യത്തിലും വെളിച്ചത്തിന്റെ കണികകൾ കണ്ടെത്തുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. ബുദ്ധിരാക്ഷസന്മാർക്ക് അബദ്ധങ്ങൾ ധാരാളം പിണയാം എന്നാൽ നിർമ്മല ഹൃദയർക്ക് അധികം തെറ്റിപ്പോകാറില്ല.

അദ്ദേഹം ഒരു ഉല്പതിഷ്ണുവും പുരോഗമനവാദിയുമായിരുന്നു. പഴയതിന്റെ മാറാല അന്ധമായി ഏറ്റുകൊണ്ടു പോകാൻ അദ്ദേഹം അനുവദിച്ചില്ല. അർത്ഥമില്ലാത്തതും, അപ്രസക്തങ്ങളുമായവയെ തിരിച്ചറിഞ്ഞ് പരിത്യജിക്കാനും, മൂല്യവത്തായതും സംഗതങ്ങളുമായവയെ ഉൾക്കൊള്ളാനും അച്ചൻ സന്നദ്ധനായിരുന്നു. സുറിയാനി ഭാഷയിൽ അവഗാഹമുള്ള അച്ചൻ ആരാധനയിൽ സുറിയാനി കഴിവതും ഒഴിവാക്കി, അർത്ഥപൂർണ്ണമായ മലയാളം മാത്രം ഉപയോഗിക്കുന്ന ആളായിരുന്നു. ആക്ഷരികമായ പരിഭാഷയല്ല, അർത്ഥപൂർണ്ണമായ ഭാഷാന്തരമാണ് ആവശ്യമെന്ന് അദ്ദേഹം വിശ്വസിച്ചു ക്രിസ്തുകേന്ദ്രീകൃതമായ വേദശാസ്ത്രത്തിൽനിന്നും, അനുഷ്ഠാനങ്ങളിൽ നിന്നും വ്യതിചലിക്കുന്ന പ്രവണതയെ അദ്ദേഹം ചോദ്യം ചെയ്യുമായിരുന്നു. ദീപശിഖാപ്രയാണവും പ്രണാമവും ഒക്കെ അത്യാഡംബരത്തോടും ഒച്ചപ്പാടോടും ഒക്കെ നടത്തിയപ്പോൾ, അച്ചന്റെ ധാർമ്മികരോഷം ഉണർന്നത് ഞാൻ ഓർക്കുന്നു. മൗലികമായതിനെ മറന്ന് ബാലിശമായ സംരംഭങ്ങളെ പ്രോത്സാഹിപ്പിക്കുന്നത് അച്ചന് അപ്രിയമായിരുന്നു.

മലങ്കരസഭയുടെ സ്വാതന്ത്ര്യം അദ്ദേഹത്തിനു വളരെ താല്പര്യമുള്ള വിഷയമായിരുന്നു. ശീമക്കാരോടുള്ള ബന്ധത്തിലും പാരമ്പര്യത്തിലും വളർന്ന് പ്രവർത്തിച്ചുകൊണ്ടിരുന്ന അച്ചൻ 1958 ലെ സഭാസമാധാനത്തിനുശേഷം എത്ര ധീരോദാത്തമായ നിലപാട് ആണ് എടുത്തത്! സ്നേഹിതനും സഹപ്രവർത്തകനുമായ റ്റി.ജെ. അബ്രഹാം മല്പാനച്ചൻ ഭിന്നമായ ഒരു നിലപാട് എടുത്തപ്പോൾ, അദ്ദേഹത്തെ അതിൽ നിന്നു പിന്തിരിപ്പിക്കുവാൻ ശക്തമായി പ്രേരിപ്പിച്ചതോർക്കുന്നു. മലങ്കരസഭയുടെ സ്വാതന്ത്ര്യം അന്യൂനം കാത്തുസൂക്ഷിക്കേണ്ടതാണെന്ന് കോരുതച്ചൻ ആത്മാർത്ഥമായി വിശ്വസിച്ചു. സഭയിൽ സമാധാനം കൈവരുത്തുവാൻ വളരെ ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്ത ആളാണ് അച്ചൻ. അതു സാധിതമാകാതെയാണ് അദ്ദേഹം കടന്നുപോയത്. ഇപ്പോഴും സഭാസമാധാനം മരീചിക പോലെ നമ്മിൽ നിന്ന് അകന്നുപോവുകയാണ്.

എനിക്കു ഹൃദ്രോഗബാധ ഉണ്ടാകുന്നതിന് ഏതാനും ദിവസങ്ങൾക്കു മുമ്പു ഞാൻ രോഗശയ്യയിൽ അദ്ദേഹത്തെ സന്ദർശിച്ച് രംഗം ഓർക്കുന്നു. വളരെ അസ്വസ്ഥനായി കാണപ്പെട്ട അദ്ദേഹം ചുരുക്കം വാക്കുകളേ പറഞ്ഞുള്ളൂ. സെമിനാരി വിദ്യാർത്ഥികൾക്ക് എന്തു സന്ദേശമാണു നൽകുന്നത് എന്നു ചോദിച്ചപ്പോൾ അല്പസമയത്തെ മൗനത്തിനു ശേഷം "Be happy"-എന്നു മാത്രമാണു പറഞ്ഞത്. ഇപ്പോഴും ഓർമ്മയിൽ തങ്ങി നിൽക്കുന്നത് ആ സന്ദേശം തന്നെ.

ആ ആത്മീയ പിതാവിനും ആത്മസുഹൃത്തിനും അന്തിമ പ്രണാമമർപ്പിക്കുവാൻ കഴിയാത്ത ദുഃഖത്തിൽ എന്റെപുഷ്പചക്രമായി ഈ അനുസ്മരണക്കുറിപ്പുകൾ ഞാൻ അർപ്പിക്കുന്നു.

## പാരീഷ് മിഷൻ 2002

**കോട്ടയം:-** ഓർത്ത ഡോക്സ് വൈദീക സെമി നാരി അദ്ധ്യാപകരുടേയും വിദ്യാർത്ഥികളുടെയും നേതൃ ത്വത്തിൽ മദ്ധ്യവേനൽ അവധി ക്കാലത്ത് വിവിധ ഇടവകകൾ കേന്ദ്രീകരിച്ച് പീരീഷ് മിഷൻ നടത്തപ്പെടും. പ്രഭാഷണങ്ങൾ, ബൈബിൾ ക്ലാസ്സുകൾ, ഗാന പരിശീലനം, കുടുംബ സംഗമം, യുവതി-യുവസംഗമം മദ്ധ്യസ്ഥ പ്രാർത്ഥനകൾ, കൗൺസലിംഗ്, ഭവനസ ന്ദർശനം എന്നിവ ഉൾക്കൊ ള്ളുന്ന പാരീഷ്മിഷൻ പരിപാ ടികൾ നടത്തുവാനാഗ്രഹി ക്കുന്ന ഇടവകകൾ: മാത്യു ഏബ്രഹാം, പാരീഷ് മിഷൻ സെക്രട്ടറി, പി.ബി. നമ്പർ 98, കോട്ടയം എന്ന വിലാസത്തിൽ ഫെബ്രുവരി 20-ന് മുൻപായി ബന്ധപ്പെടുക.

## വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് എൻഡോവ്മെന്റ്

ചികിത്സാ സഹായത്തിനായുള്ള അപേക്ഷ കൾ ക്ഷണിക്കുന്നു. അപേക്ഷാഫോറത്തിന് മേൽവിലാസം എഴുതി സ്റ്റാമ്പ് ഒട്ടിച്ച് കവർ സഹിതം ഫാ. ഡോ. കെ.ജെ. ഗബ്രിയേൽ, പഴയ സെമിനാരി, കോട്ടയം-686001 എന്ന വിലാസ ത്തിൽ എഴുതുക. പൂരിപ്പിച്ച അപേക്ഷാഫോറം മാർച്ച് 15-ന് മുമ്പ് കിട്ടിയിരിക്കണം.

## ബിഷപ്പ് വാൽഷിന്റെ 43-ാം ചരമവാർഷികം ആചരിച്ചു

**കോയമ്പത്തൂർ:-** തടാകം ക്രിസ്തു ശിഷ്യാശ്രമ സ്ഥാപക നായ ബിഷപ്പ് പെക്കൻഹാം വാൽഷിന്റെ 43-ാം ചരമ വാർഷികം ജനുവരി 13-ന് വിസിറ്റർ മെത്രാപ്പോലീത്താ ഫീലിപ്പോസ് മാർ യൗസേബി യോസിന്റെ നേതൃത്വത്തിൽ ആചരിച്ചു. അനുസ്മരണ സമ്മേളനത്തിൽ മെത്രാപ്പോ ലീത്ത അധ്യക്ഷത വഹിക്കു കയും അറുപതു വർഷം മുമ്പ് ആശ്രമത്തിലുണ്ടായിരുന്ന ഡോ. എം. കെ. സ്റ്റീഫൻ (ബോംബെ) കെ.സി. മാത്യു (റാന്നി) എന്നിവരും കെ.വി. മാമ്മനും പ്രസംഗിക്കുകയും ചെയ്തു. മലങ്കരസഭയുടെ പ്രഥമ ബാഹ്യകേരള മിഷൻ കേന്ദ്രമായ തടാകം ആശ്രമം സഭയുടെ ചിന്താധാരയിൽ മാറ്റം വരുത്തുകയും ധാർമ്മിക അധഃപതനത്തിൽ നിന്നും മാറി ഉത്തമ ജീവിതം നയിക്കാൻ സഭാംഗങ്ങളെ മാടി വിളിക്കു കയും ചെയ്യുന്നുണ്ടെന്നു മെത്രാപ്പോലീത്താ പറഞ്ഞു മദ്യപാനവും, ടി.വി.യും ഇന്നു മനുഷ്യ ജീവിതത്തെ തകർ ക്കുകയാണെന്നും അദ്ദേഹം അനുസ്മരിപ്പിച്ചു.

ഇപ്പോൾ നിർമ്മാണത്തിലി രിക്കുന്ന ബിഷപ്പ് വാൽഷ് മെമ്മോറിയൽ ത്രിനില ആശു പത്രി 2006-ൽ ആശ്രമത്തിന്റെ സപ്തതി ആഘോഷിക്കുന്ന തിനു മുമ്പു പൂർത്തിയാകു മെന്നും മുപ്പതുലക്ഷം രൂപ ചെലവഴിച്ചു പണിയുന്ന ആശു പത്രിയുടെ താഴത്തെ നില പൂർത്തിയായെന്നും മെത്രാപ്പോ ലീത്ത അറിയിച്ചു.

സഭാംഗങ്ങൾ ചെറുതും വലുതുമായ സംഭാവനകൾ ആചാര്യ, തടാകം ആശ്രമം, തടാകം പി.ഒ. കോയമ്പ ത്തൂർ-641008 എന്ന വിലാസ ത്തിലാണ് അയച്ചുതരേണ്ടത്. രണ്ടു നിലകൾ കൂടി പൂർത്തി യാക്കാൻ ഇനി 20 ലക്ഷം രൂപ വേണം.



**16-ാം ചരമ വാർഷികം**
**18-2-2002**



പെരുനാട് ബഥനി ആശ്രമാംഗവും കുന്നം കുളം ബഥനി ഇംഗ്ലീഷ് മീഡിയം സ്ക്കൂൾ സ്ഥാപ കനും, ഭാരതത്തിലെ വടക്കുകിഴക്കൻ ഇടവകക ളുടെ വികാരിയായും സേവനം അനുഷ്ഠിച്ച

**റവ. ഫാ. ഗീവർഗീസ് ഒ.ഐ.സി.**




# ബാലസഭ




നടവഴികൾ.....

## ധർമ്മക്കാരി

ടാറ്റാ സുമോ ടൗണിന്റെ ഓരത്തു നിർത്തി മൂന്നാം ക്ലാസ്സുകാരി ജോമിനി മുന്നിൽ കണ്ട മലയാളം ബോർഡു വായിച്ചു നോക്കി ശ്രീ. ലക്ഷ്മി വെജിറ്റേറിയൻ ഹോട്ടൽ

മോളേ! നീ വണ്ടിയിലിരുന്നോ പപ്പാ പോയി ഭക്ഷണം വാങ്ങി വരാം

ജോമിനി പുഞ്ചിരിച്ചു കൊണ്ട് തലയാട്ടി പുറത്ത് നിർത്തിയിട്ടിരിക്കുന്ന വാഹനങ്ങളും, മറ്റു മുറുക്കാൻ കടകളും അവൾ ശ്രദ്ധിച്ചു നോക്കി. തന്നേ നോക്കുന്നു. അഴുക്കു പുരണ്ട വേഷവും പാറിപ്പറന്ന തലമുടിയും. പക്ഷേ എന്തു സുന്ദരിയാണവൾ! ഭംഗിയുള്ള വളകളാണ് അവൾ ഇട്ടിരിക്കുന്നത്. കുളിച്ചു വൃത്തിയായി നടന്നാലെന്താ. അതാ വേറേയും ചില കുട്ടികൾ ആൺകുട്ടികളും പെൺകുട്ടികളുമൊക്കെ, വണ്ടികളുടെ ഡോറുകൾക്ക് മുന്നിൽ നിന്ന് കൈ നീട്ടുന്നു. വണ്ടിയിലിരിക്കുന്നവർ എന്തൊക്കെയോ കൊടുക്കുന്നുമുണ്ട്. ഇപ്പോൾ ഒരു നിമിഷം മൗനിയായി നിന്നു. വണ്ടിയുടെ ഡോറിലൊരു തട്ടു കേട്ട് അവൾ സീറ്റിലിരുന്ന് താഴേക്ക് വലിഞ്ഞു നോക്കി. തീരെ ചെറിയ ഒരാൺകുട്ടി ഉടുപ്പുമാത്രമിട്ട് മൂക്കളയുമൊലിപ്പിച്ച് മുകളിലേക്ക് നോക്കി നിൽക്കുന്നു. അവളെ കണ്ട മാത്രയിൽ അവൻ പല്ലു കാട്ടി ഉറക്കെ വിളിച്ചു അമ്മാ..........

അയ്യോ എന്റെ കയ്യിലൊന്നുമില്ലല്ലോ അവൾ ചിന്തിച്ചു പുതിയ ബാഗിൽ കൈയിട്ടു നോക്കിയപ്പോൾ പകുതി തീർന്ന 50-50 ബിസ്ക്കറ്റ് കൈയ്യിൽ കിട്ടി. അവളത് പുറത്തേക്ക് നീട്ടി

തേനീച്ചക്കൂടു പോലെ ആർപ്പുവിളികളോടെ ചുറ്റും നിന്ന കുട്ടികൾ ആ ടാറ്റാസുമോയ്ക്ക് വട്ടം കൂടി. ജോമിനി തല ഉള്ളിലേക്കു വലിച്ചു. താൻ മുമ്പു കണ്ട പെൺകുട്ടി തിരക്കിൽ പെടാതെ വണ്ടിക്കു മുന്നിൽ നിന്ന് തന്നെ നോക്കുന്നു. ഭംഗിയുള്ള വളകൾ. അവൾ അടുത്തു വന്നു.

ഇനിയുണ്ടോ കഴിക്കാൻ? അവൾ വരണ്ട മുഖത്ത് സന്തോഷം നടിച്ചു ചോദിച്ചു.

ജോമിനിയുടെ ശ്രദ്ധ മുഴുവൻ അവളുടെ വളകളിലായിരുന്നു. കൈയ്യിലിരുന്ന ചില്ലറ നിറഞ്ഞ തുണിസഞ്ചി തട്ടി അവൾ വീണ്ടും ചോദിച്ചു.

ചോദിച്ചത് കേട്ടില്ലേ വല്ലതും ഉണ്ടോന്ന്?

മറുപടി പറയാതെ സൗഹൃദത്തോടെ ജോമിനി തിരിച്ചു ചോദിച്ചു മോളുടെ പേരെന്താ? ലക്ഷ്മി അവൾ ചില്ലറ തട്ടി ശബ്ദമുണ്ടാക്കിക്കൊണ്ടു പറഞ്ഞു.

ലക്ഷ്മിയോ അപ്പൊ മോളുടെയാണോ ഈ ഹോട്ടൽ?....

ഇതു കേട്ട മാത്രയിൽ അവൾ പൊട്ടിപൊട്ടിച്ചിരിച്ചു. മണ്ടീ ഈ ഹോട്ടലുണ്ടെങ്കിൽ ഞാൻ ധർമ്മം ചോദിക്കണോ?

ജോമിനി മടിച്ചു മടിച്ചു ചോദിച്ചു. ഈ വള എനിക്ക് തരാമോ? വളയോ നിനക്കോ..... ഇത് പഴയതാ ഒന്നു നിർത്തി അവൾ ചോദിച്ചു ആട്ടെ കാശുണ്ടോ കൈയ്യിൽ? പുതിയത് വാങ്ങിത്തരാം ജോമിനി മൗനിയായി ഉം. ഇല്ലെന്ന് ചുമലുയർത്തിക്കാട്ടി ഇത്രേം വലിയ വണ്ടിയുള്ള നിനക്ക് വള വാങ്ങാൻ കാശില്ലേ? അയ്യേ....... വലിയ നാണക്കേടു തോന്നി ജോമിനിക്ക് വേണ്ടാ .... അവൾ തല അകത്തേക്കു വലിച്ചു.

പിണങ്ങിയോ? ഹഹഹ...... അവൾ ചിരിച്ചുകൊണ്ടകന്നുപോയി അടുത്തുള്ള കടയിലേക്ക് കയറി.

പപ്പാ ഡോർ തുറക്കുന്ന ശബ്ദം കേട്ടവൾ തിരിഞ്ഞു നോക്കി വണ്ടി സ്റ്റാർട്ടു ചെയ്ത് തിരിച്ച് പോകുകയാണ്. ആ വളയിട്ട പെണ്ണെവിടെ? അവൾ ചുറ്റും നോക്കി. കാർ തിരിച്ചിട്ട് വിട്ടു പോകാൻ തുടങ്ങിയപ്പോൾ പമ്മി അവൾ ഡോറിനടുത്തു നിൽക്കുന്നതു കണ്ടു. പെട്ടെന്ന് അവൾ ☞☞



ഒരു സൈസു പുതിയ വള അകത്തേക്കിട്ടു തന്നതും ഓടിത്തുടങ്ങിയതും ഒരുമിച്ചായിരുന്നു. ജോമിനി സീറ്റിൽ മുട്ടു കുത്തി പുറകോട്ടു നോക്കി ചില്ലറത്തുട്ടുകൾ കിലുക്കി അവൾ കുണുങ്ങിച്ചിരിക്കുന്നു. പപ്പാ വണ്ടിക്ക് സ്പീഡ് കൂട്ടിയിരിക്കുന്നു. അവൾ ധർമ്മം കിട്ടിയ വളകൾ കൈയ്യിലെടുത്തു.......

തോമിസ് പി. കൊട്ടാരക്കര

വചന പാത്രം.....

ബുദ്ധിഹീനരാകാതെ കർത്താവിന്റെ ഇഷ്ടം ഇന്നതെന്ന് ഗ്രഹിച്ചു കൊൾവിൻ എഫെ. 5:17

പ്രിയ കൊച്ചു കൂട്ടുകാരേ.

ക്രിസ്തുമസിന്റെയും പുതുവത്സരത്തിന്റെയും ആഘോഷങ്ങളോട് തൽക്കാലം വിടചൊല്ലിക്കൊണ്ട് വീണ്ടും നമ്മൾ പഠനകളരിയിലേക്ക് ഇറങ്ങിയിരിക്കുകയാണല്ലോ. ഏതാനും മാസങ്ങൾകൂടി കഴിയുമ്പോൾ വാർഷിക പരീക്ഷ എത്തിച്ചേരും. അതിനായി ഇപ്പോൾ മുതൽ ഒരുങ്ങേണ്ടിയിരിക്കുന്നു. പഠിക്കുമ്പോൾ ശ്രദ്ധിക്കേണ്ട ചില കാര്യങ്ങൾ ചേട്ടൻ പറഞ്ഞുതരാം. ഏറ്റവും പ്രധാന കാര്യം യേശു അപ്പച്ചനോടുള്ള ബന്ധം ആണ്. പ്രാർത്ഥിച്ചിട്ട് പഠിക്കാനും പഠിച്ച് കഴിഞ്ഞ് പ്രാർത്ഥിക്കാനും ഒരിക്കലും മറക്കരുത്. അതോടൊപ്പം താഴെ കാണുന്ന കാര്യങ്ങൾക്കൂടി ശ്രദ്ധിക്കുക.

1) കസേരയിൽ ചടഞ്ഞു കൂടിയിരുന്നോ ചാരിക്കിടന്നോ പഠിക്കരുത് പിന്നെയോ ശരിയായ രീതിയിൽ നിവർന്നിരുന്നു മാത്രം പഠിക്കുക.

2) പഠിക്കുമ്പോൾ പുസ്തകം മുഖത്തോടു കൂടുതൽ അടുപ്പിച്ചോ വളരെ അകലത്തിലോ പിടിക്കരുത്. പുസ്തകവും കണ്ണുകളും തമ്മിൽ 30-40 സെന്റി മീറ്റർ അകലം വേണം.

3) മൂടി പുതച്ചിരുന്നുകൊണ്ടോ, കിടന്നുകൊണ്ടോ, തലയിണയിൽ കൈകുത്തി ചരിഞ്ഞു കിടന്നോ, കമിഴ്ന്നു കിടന്നോ വായിക്കരുത്. ഇരുപ്പിടത്തിൽ ഇരുന്നുകൊണ്ടോ മുറിയിലോ മുറ്റത്തോ മെല്ലെ നടന്നുകൊണ്ടോ വായിക്കുക.

4) ക്ലാസ്സിൽ പഠിപ്പിക്കുന്ന പാഠങ്ങൾ അന്നു തന്നെ പഠിക്കണം. അടുത്ത ദിവസത്തേക്കു മാറ്റി വയ്ക്കുന്നത് പഠനഭാരം വർദ്ധിപ്പിക്കും.

5) അനാവശ്യമായ ഭീതിയും ആകുലചിന്തകളും മനസ്സിൽ നിന്നകറ്റി മനസ്സിനെ ശാന്തമാക്കിയതിനു ശേഷം പഠിക്കുന്നതാണ് ഉത്തമം.

കൂട്ടുകാരേ! പഠിക്കുമ്പോൾ അറിഞ്ഞിരിക്കേണ്ട കൂടുതൽ കാര്യത്തിൽ അടുത്ത ലക്കത്തിൽ നിങ്ങൾക്ക് പറഞ്ഞു തരാം

*സ്നേഹത്തോടെ നിങ്ങളുടെ എബിച്ചേട്ടൻ*



അജയൻ കുര്യൻ കാൻപൂർ



ജെയ്സൺ തോമസ് എടയ്ക്കാട്ടുവയൽ



5-ാം പേജിൽ നിന്നു തുടർച്ച

ത്യവും പ്രാപിച്ച മാർത്തോമ്മാ ശ്ലീഹായുടെ പിൻഗാമികൾക്ക്, ആ പേരിനെ മറികടന്ന് ഗ്രീക്കു പേരുകളെ സ്വീകരിക്കേണ്ടിവന്ന ഗതികേട് ഒരു ചരിത്രപരമായ അബദ്ധമായി ഇന്നും അവശേഷിക്കുന്നു.

**8. രണ്ടാം മാർത്തോമ്മാ ശ്ലീഹാ-മലങ്കരസഭാ ചരിത്രത്തിൽ**

അബദ്ധങ്ങളിൽ നിന്ന് പാഠം പഠിച്ചിട്ടാവണം ഉദയമ്പേരൂർ സുന്നഹദോസെന്ന ചതിയെ മനസിലാക്കിയ മലങ്കരസഭാ പിതാക്കന്മാർ തങ്ങളുടെ ജാതിക്കു കർത്തവ്യനെ "മാർത്തോമ്മാ" എന്നു സ്ഥാന നാമം നൽകി, തങ്ങളുടെ മഹാപുരോഹിതനായി പ്രഖ്യാപിച്ചത്. അതുകൊണ്ട് അദ്ദേഹത്തെ രണ്ടാം മാർത്തോമ്മാ ശ്ലീഹായെന്ന് ഒരർത്ഥത്തിൽ പറയാൻ സാധിക്കും.

**9. മാർത്തോമ്മാ ഒന്നാമൻ-മലങ്കരസഭയുടെ പരിശുദ്ധ പിതാവ്**

ജാതിത്തലവൻ തോമ്മാ എന്ന മഹാപുരോഹിതന് പിന്നീട് ആരും അഭിഷേകം ചെയ്യേണ്ടയാവശ്യം ഇല്ലായിരുന്നു. കാരണം, മാർത്തോമ്മായുടെ "മാർഗ്ഗ"ത്തിൽ, ജാതിത്തലവൻ, മാർത്തോമ്മാ ശ്ലീഹായുടെ പിൻഗാമിയായ മഹാപുരോഹിതൻതന്നെയാണ്. മുൻഗാമി അദ്ദേഹത്തെ കൈവയ്പുകൊടുത്തു പട്ടം കെട്ടി നിയമിച്ചതാണ്. പോർത്തുഗീസ് അധീശത്വത്തിനെതിരെ ഇവിടത്തെ സഭയുടെ നിലപാടു വ്യക്തമാക്കുവാൻ, ജാതിത്തലവൻ (അർക്കദിയാക്കോൻ) തോമ്മായെ (മഹാപുരോഹിതനെ) "മാർത്തോമ്മാ" എന്നു വിളിച്ച് (പേർഷ്യൻ-സുറിയാനി രീതി അനുസരിച്ച് മെത്രാനെ വിശേഷിപ്പിക്കുവാൻ മാർ കൂട്ടിച്ചേർത്ത്) ഗ്രേക്കോ റോമ്മൻ രീതിയിൽ ഓക്സിയോസ് ചൊല്ലിയെന്നു മാത്രം. അദ്ദേഹത്തിനു മെത്രാൻമാർ ചേർന്ന് പട്ടം കൊടുത്തില്ല എന്നും അതുകൊണ്ട് "ചുമ്മാമെത്രാൻ" ആയിരുന്നു എന്നും പറയുന്നത് മലങ്കരയിലെ മാർത്തോമ്മാ മാർഗ്ഗം എന്തെന്ന് തിരിച്ചറിവില്ലാത്തതുകൊണ്ടാണ്. പിന്നീടിവിടെ വന്ന അന്ത്യോഖ്യൻ സുറിയാനി മെത്രാന്മാർക്കും ഈ തിരിച്ചറിവില്ലാതെ പോയിയെന്ന് പറയാതിരിക്കാൻ വയ്യ.

ഒരു നിർണ്ണായക ഘട്ടത്തിൽ സ്വജീവൻ പണയം വച്ചും മലങ്കര നസ്രാണികൾക്ക് നേതൃത്വം കൊടുത്ത മാർത്തോമ്മാ ഒന്നാമനെ വേണ്ടവിധത്തിൽ ഓർക്കുവാൻ കഴിയുന്നുണ്ടോ എന്ന് പരിശോധിക്കുന്നതു നല്ലതാണ്. കൊല്ലവർഷം 825 മകരം 3-നു നടക്കുന്ന കൂനൻകുരിശു സത്യത്തിനുശേഷം സുറിയാനി കണക്കിൽ പിന്നെവന്ന പെന്തിക്കോസ്തിനാൾ, ആലങ്ങാട്ടു വച്ച് നടന്ന ആ പ്രഖ്യാപനം റോമ്മൻ ചട്ടത്തോട്, റോമൻ ചട്ടത്തിൽ തന്നെ മാർത്തോമ്മാ ചട്ടം നൽകിയ മറുപടിയായിരുന്നു. പന്ത്രണ്ടു പ്രമുഖ വൈദികർ, മറ്റനേകം വൈദികരുടെയും വലിയ അത്മായ സമൂഹത്തിന്റെയും നാമത്തിൽ തോമ്മാ തലവനെ തനിക്കിഷ്ടമില്ലാത്ത "മെത്രാൻ" എന്ന സ്ഥന നാമം വിളിച്ചു പ്രഖ്യാപിച്ചത്, പട്ടം കൊടയല്ലായിരുന്നു, വിളംബരം ആയിരുന്നു. കാരണം, പട്ടം ഉള്ളയാളിന് പട്ടം കൊടുക്കേണ്ടകാര്യമില്ല. അന്നു മുതൽ തീക്കനൽ പാതയിൽ സഞ്ചരിച്ച് സഭയ്ക്കു നേതൃത്വം കൊടുത്ത മാർത്തോമ്മാ ഒന്നാമൻ ഇല്ലായിരുന്നെങ്കിൽ ഇന്നിവിടെ മാർത്തോമ്മാ പൈതൃകം ഉള്ള ഒരു സഭയും ഉണ്ടാകുകയില്ലായിരുന്നു. കുറച്ചുകൂടെ വ്യക്തമാക്കട്ടെ, മാർത്തോമ്മാ ഒന്നാമൻ അന്ന് അതുപോലെ നേതൃത്വം കൊടുത്തില്ലായിരുന്നുവെങ്കിൽ, കേരള കത്തോലിക്കർ ലത്തീൻ സഭ മാത്രമായിതീർന്നേനെ!

**10. മാർത്തോമ്മാ ഒന്നാമന്റെ ചരമദിന സ്മരണയുടെ പുനഃസ്ഥാപനം 1978 മേടം 12-ന്**

മാർത്തോമ്മാ ക്രിസ്ത്യാനികളിൽ പരമോന്നതനായി ഗണിക്കപ്പെടേണ്ട മഹാചാര്യനാണ് മാർത്തോമ്മാ ഒന്നാമൻ. മാർത്തോമ്മാ ശ്ലീഹായാൽ പൗരോഹിത്യം നൽകപ്പെട്ട് പരമ്പരയാ മലങ്കരയ്ക്ക് ജാതികർത്തവ്യന്മാരായിരുന്ന പകലോമറ്റം തറവാട്ടിലെ മാർത്തോമ്മാ ഒന്നാമൻ മരണത്തെ മുന്നിൽ കണ്ടുകൊണ്ട് മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി അടരാടിയത് 1637 മുതൽ 1670 വരെയുള്ള കാലഘട്ടത്തിലായിരുന്നു. 1670 മേടം 12-ന് അദ്ദേഹം കാലം ചെയ്തു അങ്കമാലി ചെറിയ പള്ളിയിൽ അടക്കപ്പെട്ടു. അങ്കമാലി ചെറിയപള്ളി മദ്ബഹായുടെ ഭാഗത്തെ കബറിങ്കൽ മേടം 12-ന് പെരുന്നാൾ നടന്നു വന്നിരുന്നു. പക്ഷേ, 19-ാം നൂറ്റാണ്ടിൽ അന്ത്യോഖ്യയുടെ പത്രോസ് III പാത്രിയർക്കീസ് മാർത്തോമ്മാ ഒന്നാമന്റെ പെരുന്നാളിലെ ആൾക്കൂട്ടവും, കാണിക്കയും കണ്ട് അമ്പരക്കുകയല്ല, അസൂയ പൂണ്ടു പോകുകയാണ് ചെയ്തത്. കറുത്തവർക്ക് ഇത്ര ബഹുമാനം വേണ്ടയെന്ന് തീരുമാനിച്ച അദ്ദേഹം, ആ കബർ പൊളിപ്പിച്ചു നശിപ്പിച്ചു. ആ ഓർമ്മ അങ്ങനെ നിന്നുപോയി. പിന്നീട് ഈ ലേഖകൻ നിരന്തരമായി നിവേദനം നടത്തി ദുഃഖം അറിയിച്ചത് 1978 ൽ അന്നത്തെ കാതോലിക്കാബാവ, പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ, വേണ്ടവിധത്തിൽ മനസിലാക്കി മേടം 12 ന് മാർത്തോമ്മാ ഒന്നാമന്റെ ഓർമ്മ സഭയിൽ കൊണ്ടാടപ്പെടുവാൻ കല്പിക്കയുണ്ടായി. അന്നു മുതലാണ് സഭയിൽ ഈ പിതാവിന്റെ ഓർമ്മ പുനഃസ്ഥാപിക്കപ്പെട്ടത്.

**11. മലങ്കരസഭാ പരമാധ്യക്ഷന്മാർക്ക് "മാർത്തോമ്മാ" അഭിധാനം പുനഃസ്ഥാപിക്കൽ**

റോമൻ സഭാധികാരികൾക്കും, അന്ത്യോഖ്യൻ സഭാ നേതൃത്വത്തിനും ഒരിക്കലും അംഗീകരിക്കാൻ ഇഷ്ടമില്ലാത്ത ഒരു വസ്തുതയാണ്, മലങ്കരയിലെ സഭാമേലധ്യക്ഷന് മാർത്തോമ്മാ ശ്ലീഹായുടെ പിന്തുടർച്ചയാണെന്നുള്ളത്. പേർഷ്യൻ മെത്രാന്മാർ "അർക്കദിയാക്കോൻ" സ്ഥാനവും, അന്ത്യോഖ്യൻ മെത്രാന്മാർ ദീവന്നാസ്യോസ് അഭിധാനവും "ബസേലിയോസ്" സ്ഥാനനാമവും മാത്രമേ ഞരങ്ങിക്കൊണ്ടാണെങ്കിലും നമ്മുടെ വൈദിക മേലധ്യക്ഷന്മാർക്കു നൽകിയിരുന്നുള്ളൂ. നമ്മുടെ അജ്ഞതകൊണ്ടോ, അടിമത്തം കൊണ്ടോ നാം അതു സ്വീകരിക്കുകയും ചെയ്തു. മാർത്തോമ്മാ ഒന്നാമൻ തുടങ്ങി മാർത്തോമ്മാ ആറാമൻ വരെയായപ്പോഴേക്കും, ഇടക്കാലത്ത് പുനഃസ്ഥാപിച്ച മാർത്തോമ്മാ അഭിധാനം വീണ്ടും വെല്ലുവിളിയെ അഭിമുഖീകരിച്ചു. മാർത്തോമ്മാ ആറാമനെ അന്ത്യോഖ്യൻ മെത്രാൻ ദീവന്നാസ്യോസ് ഒന്നാമൻ ആക്കുന്നത് അന്നുള്ളവർ സഹിച്ചത് എങ്ങനെയെന്ന് ഓർത്തിട്ടു മനസിലാകുന്നില്ല. മലങ്കരസഭയുടെ പിൽക്കാല ചരിത്രത്തിൽ "മാർത്തോമ്മാ-ദീവന്നാസ്യോസ്" അഭിധാനങ്ങൾ തമ്മിൽ നടന്ന ഒളിഞ്ഞ പോരിൽ ആരൊക്കെ അറിഞ്ഞും അറിയാതെയും ഭാഗഭാക്കായി എന്നത് പ്രത്യേകം പഠിക്കേണ്ട വിഷയമാണ്. ഇവിടെ പല കാണാപ്പുറങ്ങളും ഉണ്ട്.

ഏതായാലും 1912-ൽ കാതോലിക്കാവാഴ്ചയ്ക്കുശേഷവും, നമ്മുടെ തലവന്മാർക്ക് മാർത്തോമ്മാ അഭിധാനം പുനഃസ്ഥാപിക്കുവാൻ ആരും ഗൗരവതരമായി ചിന്തിച്ചുകണ്ടില്ല. ഈ ലേഖകൻ ഈ വസ്തുത അന്നത്തെ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ അത്താനാസ്യോസിനെ (വട്ടക്കുന്നേൽ തിരുമേനി) 1974 ജൂൺ 14 ന് ഒരു നിവേദനം മുഖേന അറിയിച്ചു. നിവേദനത്തിലെ ചരിത്രപരമായ അടിസ്ഥാനവും, പരിഗണനാർഹമായ പ്രമേയവും അദ്ദേഹം മനസിലാക്കിയിട്ട് വളരെ സന്തുഷ്ടനായി എന്നെ രണ്ടു കൈയും വച്ചനുഗ്രഹിച്ചു. ബഹു. ജോർജ് കോശി അച്ചനും, ബഹു. സി.ഒ. ജോർജജച്ചനും ഇതിനു സാക്ഷികളായി ഞാൻ ഓർക്കുന്നു. 1975 ഒക്ടോബർ 27-ന് വട്ടക്കുന്നേൽ തിരുമേനി കാതോലിക്കായായി പഴയസെമിനാരിയിൽ വച്ച് സ്ഥാനാരോഹണം ചെയ്തപ്പോൾ സ്ഥാനനാമം വിളംബരം ചെയ്യപ്പെട്ടതു കേട്ടപ്പോൾ ആനന്ദം തോന്നി. മലങ്കരസഭാ തലവന് വീണ്ടും മാർത്തോമ്മാ അഭിധാനം ഉപയോഗിക്കപ്പെടുവാൻ തുടങ്ങിയത് അന്നു മുതലാണ്.

# രണ്ടായിരത്തിരണ്ടും സമാധാന സുവിശേഷത്തിനായുള്ള ഒരുക്കവും

ഫാ. ബിജേഷ് ഫിലിപ്പ്

**2002** ആരംഭിച്ചപ്പോൾ യൂറോപ്പിലെ 12– ഓളം രാജ്യങ്ങൾ ചേർന്ന് മുപ്പതുകോടിയിലധികം ജനങ്ങൾക്ക് ഉപയോഗിക്കത്തക്കവിധം യൂറോ എന്ന നാണയം പ്രാബല്യത്തിൽ കൊണ്ടു വന്നത് ലോക ചരിത്രത്തിലെ ഒരു നിർണ്ണായക സംഭവമാണ്. വിഭാഗീയതയുടെ കെടുതികൾ മനസ്സിലാക്കിയ ഒരു ജനതയുടെ ഏകീകരണത്തിനു വേണ്ടിയുള്ള ഈ ശ്രമം യുദ്ധത്തിന്റെയും ഭീകര പ്രവർത്തനങ്ങളുടെയും വാർത്തകൾക്കിടയിലെ ഒരു സന്തോഷ വാർത്തയാണ്. ഇതുപോലെ സഭയിലും പ്രത്യാശാജനകമായ സംഭവങ്ങൾക്കു സാക്ഷ്യം വഹിക്കുവാൻ മലങ്കരസഭാ മക്കൾക്ക് സാധിക്കുമോ എന്ന് ഉറ്റു നോക്കുന്ന വർഷമാണല്ലോ 2002.

സഭയുടെ ദൗത്യം സ്നേഹം നഷ്ടപ്പെടുത്തി സുരക്ഷിതത്വം ഉറപ്പാക്കുകയല്ല; മറിച്ച് സുരക്ഷിതത്വം വെടിഞ്ഞും ദൈവസ്നേഹത്തെ സാക്ഷിക്കുകയാണല്ലോ. സഭ സ്വാർത്ഥതാല്പര്യങ്ങൾക്കുവേണ്ടി അടരാടുന്ന ഒരു സമുദായമല്ല. നന്ദികെട്ടവരോടും ദുഷ്ടൻ മാരോടും ബലഹീനരോടും അവഗണിക്കപ്പെടുന്നവരോടും സ്നേഹമുള്ള ദൈവത്തിന്റെ താല്പര്യങ്ങൾ ഇന്നും എന്നും മനുഷ്യന് അനിവാര്യമായ വെളിച്ചമാണ് എന്ന് പ്രായോഗിക നടപടികളിലൂടെ പ്രഖ്യാപിക്കുന്ന സമൂഹമാണ്. സഭ മനുഷ്യകുലത്തിന്റെ ഐക്യത്തിന്റെ മാതൃകയും പ്രചോദനവുമാണ്. ഏതൊരു സമൂഹത്തിന്റെയും ആത്യന്തിക മാതൃകയായ ത്രിത്വത്തിലെ ഐക്യത്തിന്റെ പ്രകാശനമാണ് സഭ. സമാധാനസുവിശേഷത്തിനായുള്ള ഈ വിളിയും ഉത്തരവാദിത്വവും സാക്ഷാത്കരിക്കുമ്പോഴാണല്ലോ സഭയുടെ യഥാർത്ഥ സുരക്ഷിതത്വം ഉറപ്പാകുന്നത്.

അധികാരം, സഭയുടെ ദൗത്യ നിർവ്വഹണം ദൈവം ആഗ്രഹിക്കുന്ന വിധത്തിൽ നിറവേറ്റുവാനും ഉറപ്പാക്കുവാനും ഉള്ളതതാണല്ലോ. വിവിധ പുരോഹിത ഗണങ്ങളിലും ആദ്ധ്യാത്മിക സംഘടന പ്രവർത്തകരിലും മാനേജിംഗ് കമ്മറ്റി അംഗങ്ങളിലും എല്ലാം നിക്ഷേപിക്കപ്പെട്ടിരിക്കുന്ന ദൈവദത്തമായ അധികാരത്തിന്റെ പരമമായ ലക്ഷ്യം സ്നേഹത്തിന്റെ ശുശ്രൂഷ ഫലപ്രദമായി നിർവ്വഹിക്കുക എന്നതാണ്. അധികാരം ശരിയായിട്ടുപയോഗിക്കുവാൻ ആത്മാർത്ഥമായി ആഗ്രഹിക്കുന്നവർക്ക് ശക്തി പകരുന്നത് ദൈവമാണ്. ഓരോ സഭാംഗവും സ്നേഹത്തിലും സത്യത്തിലും വളരുവാൻ പ്രചോദനം നൽകുന്നതാണീ അധികാരം. ദൈവരാജ്യത്തിന്റെ അടിസ്ഥാന മൂല്യങ്ങളിലേക്ക് വീണ്ടും വീണ്ടും ശ്രദ്ധതിരിക്കുവാനും ആദർശവും പ്രയോഗവും തമ്മിലുള്ള അകലം കുറച്ച് ഇല്ലാതാക്കുവാനും ഉപയോഗിക്കപ്പെടേണ്ടതാണിത്.



വിശുദ്ധ പാരമ്പര്യത്തിന്റെയും അപ്പോസ്തോലികത്വത്തിന്റെയും സഭയുടെ പരമപ്രധാന മൂല്യങ്ങളുടെയും അന്തഃസത്ത ക്രിസ്തുവിലാണ് കാണുന്നത്. ക്രിസ്തുവിലേക്കും അവിടുത്തെ താല്പര്യങ്ങളിലേക്കും നിരന്തരം ശ്രദ്ധതിരിക്കത്തക്കവിധം ആണല്ലോ ഓർത്തഡോക്സ് സഭകൾ അതിന്റെ ആരാധനയും അനുഷ്ഠാനങ്ങളും ഏവൻഗേലിയോൻ വായനകളും ക്രമീകരിച്ചിട്ടുള്ളത് നിരന്തരമായ ജാഗ്രതയും പരിശുദ്ധാത്മ നിറവും ഉള്ള അധികാരം ഈ ആദർശത്തെ സഭയുടെ ജീവിതമാക്കാൻ വേദനയോടെ ശ്രമിച്ചുകൊണ്ടിരിക്കും.

തികഞ്ഞ ദൈവ സംസർഗ്ഗത്തിൽ വളർന്നു വിശുദ്ധരായ മലങ്കര സഭാ പിതാക്കന്മാർ ദൈവഹിതാനുസരണം സമാധാനത്തിനും സ്നേഹത്തിനും വേണ്ടി ഉത്സാഹത്തോടെ പ്രവർത്തിച്ചിരുന്നവരായിരുന്നല്ലോ. സഭാചരിത്രസംബന്ധമായ അജ്ഞതയല്ല ദൈവസ്നേഹത്തിന്റെ സുവിശേഷത്തോടുള്ള തികഞ്ഞ പ്രതിബദ്ധതയായിരുന്നു അവരെ ആ വിധത്തിൽ പ്രചോദിപ്പിച്ചത്. പൂർവ്വിക അപ്പോസ്തോല സഭയെന്നുള്ള മഹത്വം നമുക്കുണ്ടെങ്കിലും അതിനനുസരിച്ചുള്ള ഒരു ജീവിതം സഭയിൽ കാണുന്നില്ല എന്നു വിലപിച്ചുകൊണ്ട് പ. പരുമലത്തിരുമേനി എഴുതി, "എല്ലാ പള്ളികളും തമ്മിൽത്തമ്മിൽ സമാധാനമില്ലാത്ത ജന്തുക്കളെപ്പോലെ കടിപിടി കൂട്ടി നശിച്ച് നശിച്ച് അശേഷം മേൽഗതിയില്ലാതെ ഇതരസഭക്കാർക്കും മറ്റുള്ളവർക്കും ആക്ഷേപത്തിനും നിന്ദയ്ക്കും പാത്രീഭവിച്ചിരിക്കുന്നു". 1892 കുംഭം 29–ന് എഴുതപ്പെട്ട ഈ സാഹചര്യത്തിൽ നിന്ന് ഇന്നും മലങ്കരസഭയ്ക്ക് വലിയ മാറ്റങ്ങൾ വന്നിട്ടില്ല എന്നതല്ലേ ദുഃഖകരമായ യാഥാർത്ഥ്യം. 1958 ലെ സഭാസമാധാനത്തിനു ശേഷം പിറ്റെ വർഷം പുത്തൻകാവു പള്ളിയിൽ ചേർന്ന മലങ്കര അസോസിയേഷനിൽ പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ തിരുമേനി ഇങ്ങനെ പ്രസ്താവിച്ചു: "പല അഭിപ്രായങ്ങളും പല ഇഷ്ടങ്ങളും മനുഷ്യർക്കുണ്ടാകും. എന്നാൽ ദൈവത്തിന്റെ ഇഷ്ടമാണ് നടക്കേണ്ടത്. അതിനു നാം കീഴ്പ്പെടണം. സഭ നമ്മുടെ രക്ഷയ്ക്കാണ്, അല്ലാതെ പള്ളിപ്രമാണികളാകാനല്ല. അതിനാൽ എല്ലാവരും ദൈവയിഷ്ടത്തിനു കീഴ്പ്പെട്ട് താഴ്മയോടും സ്നേഹത്തോടും കൂടിയിരിക്കണം. മാലാഖമാർ തമ്മിൽ കാണുമ്പോൾ എന്ന പ്രകാരമുള്ള സ്നേഹവും സമാധാനവും നിങ്ങൾ ഓരോരുത്തരിലും ഉണ്ടായിരിക്കണം." ഇനിയും നടക്കുന്ന അസോസിയേഷനുകളിലും ഈ ശബ്ദം മുഴങ്ങിക്കേൾക്കുമോ?

ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ പകുതിയിൽ രണ്ടു ലോക മഹായുദ്ധങ്ങളും ഉച്ചനീചത്വങ്ങളും വർണ്ണവിവേചനവും ഉയർത്തിയ പുകപടലങ്ങളിൽ ലോകം ഇരുളിൽ തപ്പിത്തടഞ്ഞപ്പോൾ ഗാന്ധിജി സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും ക്രിസ്തീയ മാർഗ്ഗത്തെ അതി ശക്തമായി ഉയർത്തിക്കാണിച്ച് ലോകത്തിനു വെളിച്ചം നൽകി. ആ മഹാത്മാവ് ഇന്ത്യാ പാക്കിസ്ഥാൻ വിഭജനത്തെ ഏറ്റവും അധികം എതിർത്തു. എന്നാൽ വിഭജിക്കപ്പെടുന്നതുവഴി ഓരോ വിഭാഗങ്ങൾക്കും കൂടുതൽ

☞☞

പ്രതിമാസചിന്തകൾ XII

# സഭകളും സ്വയം വിമർശനത്തിന് വിധേയമാവണം

വളരെ പ്രാധാന്യം അർഹിക്കുന്ന ഒരു ഇംഗ്ലീഷ് വാക്കാണ് "ഇൻറ്റ്റോസ്പെക്ഷൻ" (Introspection) അന്തർ നിരീക്ഷണം അഥവാ ആത്മപരിശോധന നടത്തുക എന്നിതിനർത്ഥം നൽകാം. പലരും ഇഷ്ടപ്പെടാത്ത ഒരു കാര്യമാണിത്. മറ്റുള്ളവരുടെ കുറ്റങ്ങൾ കണ്ടുപിടിച്ച് വിമർശിക്കുന്നതിലാണ് പൊതുവെ താല്പര്യം. പലരുടെയും വ്യക്തിത്വം മുരടിച്ചു പോവാൻ കാരണം അസ്ഥാനത്തും അശ്രദ്ധമായും നടത്തുന്ന പരുഷമായ വിമർശനങ്ങളാണ്. എന്നാൽ തന്നിലേയ്ക്കു തന്നെ തിരിഞ്ഞുനോക്കി വല്ലപ്പോഴുമെങ്കിലും ആത്മപരിശോധന നടത്തേണ്ടത് ആരോഗ്യപരമായ വ്യക്തിത്വവികസനത്തിന് അത്യാവശ്യമാണ്. വ്യക്തികൾക്കു മാത്രമല്ല സഭകൾക്കും ഇതാവശ്യമാണ്. വർഷാരംഭം അതിനു പറ്റിയ സമയവുമാണ്.

ഒരിക്കൽ കുറെ ക്രൈസ്തവ നേതാക്കൾ, കേരളത്തിൽ നിന്നുള്ള ഏതാനും പേരുൾപ്പെടെ, മഹാത്മാഗാന്ധിയെ സന്ദർശിച്ച് സംഭാഷണം നടത്തി. ഭാരതത്തിലെ ക്രൈസ്തവ സഭകളുടെ പ്രവർത്തനത്തെക്കുറിച്ചും സുവിശേഷ പ്രചരണത്തിന്റെ മാർഗ്ഗങ്ങളെക്കുറിച്ചും മതപരിവർത്തനത്തെക്കുറിച്ചും ഒക്കെ ഗാന്ധിജിയുടെ അഭിപ്രായം ആരായുകയായിരുന്നു അവരുടെ ലക്ഷ്യം. ക്രൈസ്തവ നേതാക്കൾ പറഞ്ഞതെല്ലാം ഗാന്ധിജി സശ്രദ്ധം കേട്ടു. ഉപസംഹാരമായി ഗാന്ധിജി അവരുടെ പ്രശ്നങ്ങൾക്കും നിവേദനങ്ങൾക്കും ഒറ്റവാചകത്തിലാണ് മറുപടി പറഞ്ഞത്. "പുഷ്പങ്ങൾക്ക് പരിമളം ഉണ്ടെങ്കിൽ തേനീച്ചകൾ അവയ്ക്കു ചുറ്റും സ്വയം പറന്നെത്തിക്കൊള്ളും." പിന്നീടാരും അധികമൊന്നും സംസാരിച്ചില്ല. ഗാന്ധിജി പറഞ്ഞതിന്റെ പൊരുൾ കൂടുതൽ വിശദീകരണം ഒന്നും ഇല്ലാതെ തന്നെ സന്ദർശകർക്കു മനസ്സിലായി.

ആദ്ധ്യാത്മീകതയുടെയും ജീവിതവിശുദ്ധിയുടെയും സുഗന്ധം പരത്തേണ്ട മതസ്ഥാപനങ്ങൾ പള്ളി വഴക്കുകളും, ആഡംബര ജീവിതരീതിയും, രാഷ്ട്രീയ ശൈലിയിലുള്ള ഭരണ സംവിധാനങ്ങളുമൊക്കെയായി ഭൗതികതയുടെ ദുർഗന്ധമല്ലേ വമിക്കുന്നത് എന്ന് സ്വയം വിമർശനം നടത്തേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഓർക്കിഡും ആന്തൂറിയവും പോലെയാണ് ഇന്ന് സഭകൾ എന്നൊരാൾ പറയുകയുണ്ടായി. നിറമുണ്ട്, പക്ഷേ മണമില്ല. മനോഹരങ്ങളായ ദേവാലയങ്ങളും ആകർഷകമായ പദ്ധതികളും ഉണ്ട്. എങ്കിലും ആന്തരീകമായി, ഊർജ്ജം നഷ്ടപ്പെട്ട ബാറ്ററികൾ പോലെയാണ് പ്രവർത്തനം. ക്രിസ്ത്യാനികളുടെ ജീവിതശൈലിയാണ് ഇൻഡ്യയിലെ സുവിശേഷ പ്രവർത്തനങ്ങൾക്ക് ഏറ്റവും വിഘാതമായിരിക്കുന്നത്. ലാളിത്യവും, വിനയവും, കരുണയുമുള്ള യേശുക്രിസ്തു എല്ലാരംഗത്തുനിന്നും അപ്രത്യക്ഷമാകുന്നു. അതുകൊണ്ടാണ് "അസാധാരണ അവകാശം മുഴക്കുന്ന സാധാരണക്കാരാണ് ക്രിസ്ത്യാനികൾ." (Christians are ordinary people with extraordinary claims) എന്ന് ഡോ. രാധാകൃഷ്ണൻ പറഞ്ഞത്.

ഈ വിഷയത്തിലേക്ക് വെളിച്ചം വീശുന്ന ഒരു സംഭാഷണം ഡോ. ജോൺ ഹഗ്ഗായിയുടെ The Leading Edge' (1988) എന്ന പ്രസിദ്ധമായ ഗ്രന്ഥത്തിൽ നിന്നെടുത്ത് ചുവടേ ചേർക്കുന്നു. ഇൻഡ്യൻ പ്രധാനമന്ത്രിയായിരുന്ന ജവഹർലാൽ നെഹ്റുവും വേൾഡ് വിഷന്റെ സ്ഥാപക ഡയറക്ടറുമായിരുന്ന ബോബ് പിയേഴ്സും തമ്മിൽ 1955-ൽ നടന്നതാണീ സംഭാഷണം.

"ക്രിസ്തുമതം സ്വയം പ്രചരിക്കുന്നു (self propagating) ഒരു മതമാണെന്ന് നിങ്ങൾ വിശ്വസിക്കുന്നുണ്ടോ?" നെഹ്റു ചോദിച്ചു.

"തീർച്ചയായും" ബോബ് പീയേഴ്സിന്റെ ഉറച്ച മറുപടി.

നെഹ്റു വീണ്ടും. "ഡോ. പിയേഴ്സ്, എ.ഡി. 52-ാം മാണ്ടിൽ സെയിന്റ് തോമസ് മലബാർ തീരത്തെത്തിയാണ് ഇൻഡ്യയിലാദ്യമായി ക്രിസ്തുമതം പ്രചരിപ്പിച്ചത് എന്ന് താങ്കൾക്കറിയാമോ?"

അതിനും ബോബ് പിയേഴ്സ് "തീർച്ചയായും" എന്ന മറുപടി നൽകി.

നെഹ്റു വീണ്ടും ചോദിച്ചു. "ക്രിസ്തുമതം സ്വയം പ്രചരിക്കുകയും, 1900 വർഷങ്ങൾക്കു മുൻപ് വി. തോമസ് ഇൻഡ്യയിൽ ക്രിസ്തുമതം അവതരിപ്പിക്കുകയും ചെയ്തുവെന്ന് നിങ്ങൾ വിശ്വസിക്കുന്നുവെങ്കിൽ, എനിയ്ക്കു നിങ്ങളോട് ചോദിക്കാനുള്ളത് എന്തുകൊണ്ടാണ് 9000 പ്രം വിദേശ മിഷനറിമാരുമായി ഭാരതത്തിൽ ക്രിസ്തുമതം പ്രചരിപ്പിക്കാൻ നിങ്ങൾ വീണ്ടും ഇറങ്ങി തിരിച്ചിരിക്കുന്നത്?"

ഭാഗ്യവശാൽ ഡോ. ബോബ് പിയേഴ്സിന്

---

☞☞ ഐക്യവും ഭദ്രതയും വികസനവും സ്വപ്നം കണ്ടിരുന്ന നേതാക്കളുടെ ദർശനം ഇന്ന് എത്രടമായിരിക്കുന്നു. ഈ രണ്ടു രാജ്യങ്ങൾക്കകത്തുതന്നെ വേണ്ടുവോളം ശിഥിലീകരണവും വർഗ്ഗീയ വിദ്വേഷവും വളർന്നതു കൂടാതെ പരസ്പരം പലയുദ്ധങ്ങൾ നടത്തുകയും അടുത്തതിന് ഒരുങ്ങി നിൽക്കുകയും ചെയ്യുന്നു. സഭയുടെ ക്ഷേമത്തെയും ഐക്യത്തെയും സംബന്ധിച്ച ദർശനം ഈ പശ്ചാത്തലത്തിൽ കൂടുതൽ വ്യക്തമാകും. സഭയുടെ സ്വാതന്ത്ര്യ ശില്പിയും ഗാന്ധിജിയുടെ സമകാലികനുമായിരുന്ന വട്ടശ്ശേരിൽ തിരുമേനി സഭയുടെ ഐക്യത്തിനും സമാധാനത്തിനും അത്യദ്ധ്വാനം ചെയ്തിരുന്നു എന്നത് ഒരു സത്യമാണ്. തിരുമേനിയുടെ വികാര നിർഭരമായ അന്ത്യ കല്പനയനുസരിച്ച് ഇന്നും ആ പിതാവ് സഭയുടെ സമാധാനത്തിനും ഐക്യത്തിനും വേണ്ടി മദ്ധ്യസ്ഥ പ്രാർത്ഥന നടത്തിക്കൊണ്ടിരിക്കുകയാണ്.

ദൈവമക്കളെന്ന നിലയിൽ ഇടവകയിലും സഭയിലും സമൂഹത്തിലും സമാധാനം ഉണ്ടാകുവാൻ സഭാംഗങ്ങൾക്കെല്ലാം കടപ്പാടുള്ളതാണ്. എന്നാൽ ഉപഭോഗ സംസ്ക്കാരത്തിന്റെ സ്വാധീനവും, മുമ്പുണ്ടായിട്ടുള്ള പരിശ്രമങ്ങളുടെ പരാജയവും, തിക്താനുഭവങ്ങളുടെ ഓർമ്മയും പലരെയും നിഷ്ക്രിയരാക്കുകയാണ്. കൂടാതെ സ്നേഹരാജ്യത്തിനുവേണ്ടി പ്രവർത്തിച്ചാൽ സഭാ സ്നേഹമില്ലാത്തവരെന്നും അനുസരണമില്ലാ ത്തവരെന്നും തെറ്റിദ്ധ

ശേഷം 27-ാം പേജിൽ

ഈ ചോദ്യത്തിന് ഉത്തരം നൽകേണ്ടിവന്നില്ല. നെഹറുവിന്റെ ശ്രദ്ധ എന്തോ തടസ്സം കാരണം മറ്റൊരു കാര്യത്തിലേയ്ക്ക് തിരിയേണ്ടി വന്നതിനാൽ ഉത്തരം നൽകേണ്ട സാഹചര്യത്തിൽ നിന്ന് ബോബപിയേഴ്സ് രക്ഷപ്പെട്ടുവെന്നു ഡോ. ഹഗ്ഗായി രേഖപ്പെടുത്തിയിരിക്കുന്നു. ഇന്നും ഉത്തരം കിട്ടാത്ത ഒരു ചോദ്യമായി ഇത് അവശേഷിക്കുന്നു.

യേശുക്രിസ്തുവിനെ പ്രായോഗിക ജീവിതത്തിൽ കാണിച്ചുകൊടുക്കാത്തതു കൊണ്ടാണ് മറ്റ് മതവിശ്വാസികളെ ക്രിസ്തുമതത്തിലേക്ക് ആകർഷിക്കാൻ സാധിക്കാത്തത് എന്ന് ഡോ. സ്റ്റാൻലി ജോൺസ് അഭിപ്രായപ്പെടുന്നു. ക്രിസ്തുവിനെ അനുഗമിക്കാത്ത ക്രിസ്ത്യാനികൾ ക്രിസ്തുവിന്റെ പ്രചാരകരായി തീർന്നിരിക്കുന്നുവെന്നതാണ് സഭ അഭിമുഖീകരിക്കുന്ന ഏറ്റവും വലിയ വെല്ലുവിളി. കുരുടൻ കുരുടനെ വഴികാണിക്കുന്നതുപോലെയാണവരുടെ പ്രവർത്തനം എന്ന് വി. മത്തായി (15:14) സാക്ഷീകരിക്കുന്നു. ആദ്ധ്യാത്മിക ചൈതന്യം പകരാത്ത മതം നിരീശ്വരത്വത്തെക്കാൾ ഭയാനകമാണ്. ന്യായപ്രമാണം കേൾക്കുന്നവരല്ല, ആചരിക്കുന്നവരത്രെ ദൈവസന്നിധിയിൽ നീതീകരിക്കപ്പെടുന്നത് എന്നാണ് വി. പൗലൂസ് റോമാക്കാരോട് (റോമ. 2:13) പറഞ്ഞത്. ക്രിസ്തു ഒരു പ്രസംഗവിഷയമല്ല പ്രയോഗത്തിൽ കൊണ്ടുവരേണ്ട കാര്യമാണ്. ഒരു മഹാൻ പറഞ്ഞിരിക്കുന്നത് ഇങ്ങനെയാണ്. "നിങ്ങൾപോയി ക്രിസ്തുവിന്റെ സുവിശേഷം അറിയിക്കുക. ആവശ്യമുണ്ടെങ്കിൽ മാത്രം വാക്കുകൾ ഉപയോഗിക്കുക" (Go and spread gospel, if necessarry use words).

സുപ്രസിദ്ധ സുവിശേഷകനായ ഡോ. സ്റ്റാൻലി ജോൺസും മഹാത്മാഗാന്ധിയും തമ്മിൽ നടന്ന മറ്റൊരു സംഭാഷണവുംകൂടി സൂചിപ്പിച്ച് ഈ കുറിപ്പ് അവസാനിപ്പിക്കാം.

ഡോ. സ്റ്റാൻലി ജോൺസ്: വൈദേശികമായി താദാത്മ്യം പ്രാപിക്കാതെ, ഇൻഡ്യയുടെ സ്വാഭാവിക ജീവിത ശൈലിയുമായി ഇണങ്ങിച്ചേർന്ന്, ഭാരതത്തിന്റെ ആത്മീയ നവോത്ഥാനത്തിനു സഹായിക്കുന്ന ഒരു മതമായി ക്രൈസ്തവ സഭയെ രൂപാന്തരപ്പെടുത്തി എടുക്കാൻ എങ്ങനെ സാധിക്കും? ഒരു ഹൈന്ദവ നേതാവെന്ന നിലയിൽ ഈ കാര്യത്തിൽ താങ്കൾക്കെന്തു ചെയ്യാൻ കഴിയും?

നാല് കാര്യങ്ങളാണ് ഇതിനുത്തരമായി ഗാന്ധിജി അക്കമിട്ടു നൽകിയത്.

ഒന്നാമതായി, ക്രൈസ്തവ നേതാക്കന്മാരും സുവിശേഷകരും ചെയ്യേണ്ടത് യേശുക്രിസ്തുവിനെ അവരുടെ ജീവിതത്തിൽ കാണിച്ചു കൊടുക്കുക എന്നതാണ്.

രണ്ട്, വിശ്വാസത്തിൽ മായം ചേർക്കാതെ മതാനുഷ്ഠാനങ്ങൾ അഭ്യസിക്കുക.

മൂന്ന്, സ്നേഹമാണ് ക്രൈസ്തവ മതത്തിന്റെ മുഖമുദ്ര. ഈ സ്നേഹത്തെ പ്രവർത്തിക്കുന്ന ശക്തിയാക്കി മാറ്റുക.

നാല്, ക്രൈസ്തവേതര മതങ്ങളെക്കുറേക്കൂടി സഹാനുഭൂതിയോടെ പഠിക്കുകയും, അവയിലെ നല്ല അംഗങ്ങളെ കണ്ടെത്തുകയും സാംക്ഷീകരിക്കുകയും ചെയ്യുക.

ക്രൈസ്തവ സഭകളുടെ പ്രവർത്തന ശൈലിയെകുറിച്ചും, മതപരിവർത്തനത്തെക്കുറിച്ചും ആക്ഷേപം ഉണ്ടായിരിക്കുന്ന ഈ കാലഘട്ടത്തിൽ ഗൗരവമായി സ്വയം വിമർശനം നടത്തേണ്ടതിന്റെ ആവശ്യകതയിലേക്കാണ് ഈ സംഭാഷണങ്ങൾ വിരൽ ചൂണ്ടുന്നത്. ആത്മീയ നവോത്ഥാനത്തിനുള്ള മാർഗ്ഗങ്ങളാവണം സഭകളുടെ അജണ്ടയിലെ ഒന്നാമത്തെ ഇനം.

# ബൈബിൾ പദപ്രശ്നം X

## വലത്തോട്ട്

1. പഴയ നിയമത്തിലെ അവസാന പുസ്തകം (3)

2. ഏറ്റവും കൂടുതൽ പ്രവചന വാക്യങ്ങൾ ഉൾക്കൊള്ളുന്ന പുസ്തകം (5)

5. പുതിയ നിയമത്തിലെ ഒരു കുറിയ മനുഷ്യൻ (3)

7. സ്വന്തം അപ്പനേയും, ജ്യേഷ്ഠനേയും വഞ്ചിച്ചവൻ (3)

9. ചീട്ടു വീണു കടലിൽ ഏറിയപ്പെട്ടവൻ (2)

10. ദൈവത്തോടു കൂടെ നടന്ന രണ്ടു പേരിൽ ഒരാൾ (2)

11. പുതിയ നിയമത്തിലെ ഒരു പ്രവാചകി. (2)

14. വേദപുസ്തകത്തിൽ മൃഗങ്ങൾക്കു പേരു വിളിച്ചത് ആര്? (2)

15. സിംഹത്തിന്റെ താടിക്കു പിടിച്ച് അടിച്ചുകൊന്നതാര്? (3)

16. യിസ്രയേലിലെ ഗോത്രങ്ങളിൽ ഒന്ന്? (2)

17. യിസ്രായേലിലെ ന്യായാധിപനായ പുരോഹിതൻ (2)

18. ബൈബിളിൽ ആദ്യം പേർ പറയുന്ന പക്ഷി (4)

19. പെരുവള്ളത്തിന്മീതേ ഇരുന്ന സ്ത്രീ. (8)

| | | | | | | | |
|---|---|---|---|---|---|---|---|
| 1 | 3 | | 2 | 4 | | | |
| | | 6 | | | 5 | | 8 |
| | | | 7 | | | 13 | |
| | 9 | 12 | | 14 | | | |
| 10 | | | 15 | | | | |
| 11 | | | | 17 | | | |
| | | 16 | | 18 | | | |
| 19 | | | | | | | |

## താഴോട്ട്

1. ദൈവത്തിന്റെ സ്വരൂപത്തിലും സാദൃശ്യത്തിലും സൃഷ്ടിക്കപ്പെട്ടവൻ. (4)

2. ഊരിയാ പ്രവാചകനെ കൊന്ന രാജാവ് (4)

3. നോഹയുടെ പിതാവ്? (3)

4. ജീവനുള്ളവർക്കെല്ലാം മാതാവ്? (2)

6. യിസ്രായേൽ മക്കളിൽ ഏറ്റവും ഉയരം കൂടിയവൻ (2)

8. ബൈബിളിൽ പറയപ്പെട്ടിരിക്കുന്ന ആദ്യത്തെ വില്ലാളി (5)

9. സഭയുടെ തൂണായി എണ്ണപ്പെട്ടവരിൽ ഒരാൾ (4)

11. മനോവ്യസനത്തോടെ പ്രാർത്ഥിച്ച സ്ത്രീ (2)

12. ദാവീദിന്റെ പാപങ്ങളെക്കുറിച്ചു താക്കീതു നല്കിയ പ്രവാചകൻ. (3)

13. സഭാ പ്രസംഗി ആര്? (4)

15. മുപ്പതാം വയസ്സിൽ രാജാവായവൻ (3)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോർജി പി. മാത്യു
പാലനിൽക്കുന്നതിൽ
കല്ലിശ്ശേരി പി.ഒ.
ചെങ്ങന്നൂർ 689124

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-3-

# പദപ്രശ്നം – VIII (ശരിയുത്തരം)

**സമ്മാനം നേടിയവർ**

1) ഗ്രീഗറി ജോൺ ജേക്കബ്, മാവേലിക്കര;
2) ലിസി വർഗീസ്, ചാത്തമല;
3) ലില്ലി വർഗീസ്, ആലുവാ

**ശരിയുത്തരം അയച്ചവർ**

4) സാറാമ്മ തമ്പി, കോയമ്പത്തൂർ; 5) പ്രീതി സാജൻ, ചെന്നൈ; 6) മോളി മാത്യു, നാരങ്ങാനം; 7) ജോൺസി ജോർജ്ജ്, ആവണീശ്വരം; 8) ഷാജി വർഗീസ്, എം.ജി.എം. തിരുവല്ല; 9) വിനി വി. ജോൺ, കൊടുമൺ; 10) ഏലിയാമ്മ പൗലോസ്, വയനാട്; 11) രാജൻ വി. ജോയി; 12) ജോജി തങ്കച്ചൻ, കുടശ്ശനാട്; 13) ബീനാ എ. ചാക്കോ, കോട്ടയം; 14) ഷീനാ ജേക്കബ്, മംഗലാപുരം; 15) ലിനി ഡാനിയേൽ, ചെന്നൈ; 16) ലീലാമ്മ തമ്പി, തുമ്പമൺ; 17) ആലീസ് ഏബ്രഹാം, കോയമ്പത്തൂർ; 18) മറിയാമ്മ തങ്കച്ചൻ, കുടശ്ശനാട്; 19) റേച്ചൽ അലക്സാണ്ടർ, പിമ്പ്രി; 20) കെ. സി. എലിസബേത്ത് തമ്പി, കൊച്ചി; 21) റെജിമോൾ രാജു, അതിരുങ്കൽ; 22) ജൂലി പി.പി, കണ്ണൂർ; 23) സാബു ജോർജ്ജ്, ആലുവ; 24) ബ്ലസ്സൻ ജി. ബാബു, ഈസ്റ്റ് താമ്പരം, ചെന്നൈ; 25) മധുബാല ജേക്കബ്, ചെങ്ങന്നൂർ; 26) ഏലിയാമ്മ തോമസ്, നിരണം; 27) ക്രിസ്റ്റി ബി. ജോയി, ബുധനൂർ; 28) റെഞ്ചിനി റെജി, കളമശ്ശേരി; 29) അന്നീസ് ഉമ്മൻ, നിരണം; 30) അന്നാമ്മ ബേബിക്കുട്ടി, നിരണം; 31) മോളി അപ്പുക്കുട്ടൻ, കോട്ടയം; 32) സൂസി ജോസഫ്, മല്ലപ്പള്ളി; 33) അന്നാമ്മ മത്തായി, ആലുവ; 34) ജോഷി ബി. ജോൺ, മണപ്പള്ളി; 35) ജിൻസി ജോർജ്ജ്, ആവണീശ്വരം; 36)വിനു ചെറിയാൻ, നായരങ്ങാടി; 37) ശേബാ ഡെന്നീസ്, സിംഗപ്പൂർ; 38) ജോസഫ് വർഗീസ്, ന്യൂഡൽഹി; 39) ഏലിയാമ്മ ജോർജ്ജ്, കുറിച്ചി; 40) സാലി സാബു ജോർജ്ജ്, കൊച്ചി; 41) ആലീസ് കുരുവിള, തേവരം; 42) പാമില ജോൺ, മലാട്; 43) സാറാമ്മ സാമുവൽ, പത്തനംതിട്ട; 44) കെ.ജോസഫ്, കലയപുരം; 45) ഡോ. ഏലിയാമ്മ ഐസക്ക്, പുത്തൂർ; 46) ഷാജി മാമ്മൻ മാത്യു, കുട്ടമ്പേരൂർ; 47) മേരിക്കുട്ടി കുറിയാക്കോസ്, മുംബൈ;

| | | | | | | | |
|---|---|---|---|---|---|---|---|
| 1 അ | ബ്ര | ഹാം | 2 വി. | കു | ർ | 4 ബ | ന |
| പ്പോ | 3 ഹാ | ലേ | ലൂ | യ്യാ | 7 ഹോ | റ | 6 പ |
| ക്രീ | ബേ | 8 ലൂ | ക്കോ | സ് | ശെ | ബ്യാ | ത്രോ |
| ഫാ | ൽ | 9 ലൂ | സ് | 10 നോ | യാ | സ് | സ് |
| 15 പ്രു | മി | യോ | ൻ | ഹ | 11 ക | യി | ൻ |
| 5 പ്ര | വാ | ച | ക | ൻ | 12 യാ | ക്കോ | ബ് |
| 16 ഹാം | 14 അ | പ്പ | ത്തി | ന്റെ | ഭ | വ | നം |
| 13 അ | ർ | മ്മീ | നി | യ | ൻ | സ | ഭ |

## പരിസ്ഥിതിയുടെ ആത്മീയത XX

# മനുഷ്യനും പ്രകൃതിയുമായുള്ള പവിത്രബന്ധം കാത്തുസൂക്ഷിക്കുക

### പ്രൊഫ. കെ.പി. ജോയി

മനുഷ്യനും പ്രകൃതിയും എന്ന പ്രയോഗം പാരിസ്ഥിതികമായി സാധൂകരിക്കാവുന്നതല്ല. രണ്ടും ഒന്നാണെങ്കിൽ പിന്നെയെന്തിനാണീ ദ്വന്ദ്വാത്മകം? വാക്കുകളെക്കാൾ ബന്ധത്തിനാണിവരുടെ പ്രസക്തി. ദൈവം–മനുഷ്യൻ–പ്രകൃതി എന്നീ ത്രിത്വാധിഷ്ഠിത ബന്ധത്തിലന്തർലീനമായിരിക്കുന്ന സംയുക്താത്മകതയും പരസ്പരാശ്രിതത്വവും പ്രകൃതിയെകുറിച്ചുള്ള ആത്മീയതയിലെ ഒരു സനാതന സത്യമായി നിലകൊള്ളുന്നു. [1] എയ്ൻസ്റ്റീനു ശേഷമുള്ള ആധുനിക ചിന്തകന്മാരുടെ അഭിപ്രായത്തിൽ പ്രകൃതി, പരസ്പരബന്ധങ്ങളുടെ സങ്കീർണ്ണമായ ഒരു വലയാണ്. ഈ പ്രപഞ്ചത്തിന്റെ ഒരു ഭാഗത്തുണ്ടാകുന്ന ചലനങ്ങളുടെ പ്രത്യാഘാതം, ചെറുതാണെങ്കിൽപ്പോലും, മറ്റൊരു ഭാഗത്തും പ്രതിധ്വനിക്കും. [2]റെയ്മോൺഡോ പണിക്കരുടെ അഭിപ്രായത്തിൽ ഈ ബന്ധത്തിൽ ദ്വൈതസങ്കല്പവും ഇല്ല. ദൈവം–മനുഷ്യൻ–പ്രകൃതി ബന്ധത്തിൽ കേന്ദ്രബിന്ദുവില്ല. മൂന്നും സഹവർത്തിത്വത്തോടെ ഒന്നായി നിലനില്ക്കുന്നു. അതുകൊണ്ടു തന്നെ അവയെ വിഘടിപ്പിക്കാനും സാദ്ധ്യമല്ല. വിഘടനം എല്ലാറ്റിനേയും ഉന്മൂലനം ചെയ്യും. ദൈവികത്വം എന്നത് അഖിലാണ്ഡത്തിന്റെ മറ്റേതോ ഭാഗത്തെ മാത്രമായി പ്രതിനിധീകരിക്കുന്ന ഒരു ബാഹ്യഘടകമല്ല പിന്നെയോ മനുഷ്യ ജാതി ഉൾപ്പെടെ സകലതിനോടും ഗാഢസൗഹൃദം പുലർത്തി ഈ പ്രപഞ്ചത്തിൽ മുഴുവൻ അന്തർഭൂതമായിരിക്കുന്ന സൃഷ്ടി പരമായ സാന്നിദ്ധ്യമാണ്. അതുകൊണ്ട് ഈ പ്രപഞ്ചത്തെ ദൈവത്തിൽ നിന്നും മനുഷ്യനിൽ നിന്നും അകറ്റി നിറുത്തി ചിന്തിക്കാനേ സാദ്ധ്യമല്ല. ഇത്തരുണത്തിലാണ് സങ്കീർത്തനക്കാരൻ ചോദിക്കുന്നത് തിരുസന്നിധിവിട്ട് ഞാൻ എവിടേയ്ക്കോടും (സങ്കീർ. 139:7). പരിസ്ഥിതി ദൈവശാസ്ത്രത്തിലെ ഏറ്റവും മഹത്തായ വശം ദൈവത്തെ മറ്റെല്ലാമായി ബന്ധപ്പെടുത്തിയുള്ള അസ്ഥിത്വം (being in relation to all) എന്ന തത്വത്തിലേക്ക് പടിപടിയായി നമ്മേ നയിക്കുന്നുവെന്നതാണ്. ഈ കാഴ്ചപ്പാട് പ്രകൃതിയെക്കുറിച്ച് അധീശാധികാരം പുലർത്തുന്ന മാതൃകയിൽ നിന്ന് സൃഷ്ടിയിലൂടെ ഈശ്വരൻ നേരിട്ട് വെളിപ്പെട്ടരുളിയ മാതൃകയിലേക്കുള്ള (Letting-be-model) മാറ്റത്തിലേക്ക് നമ്മെനയിക്കുന്നു.

ഉല്പത്തി പുസ്തകത്തിൽ, മനുഷ്യനും പ്രകൃതിയുമായി രണ്ടുതരം ബന്ധങ്ങളെക്കുറിച്ചുള്ള സൂചനയാണുള്ളത് എന്ന് നേരത്തെതന്നെ കണ്ടു കഴിഞ്ഞു. ഒന്ന്, മനുഷ്യന്റെ മേൽക്കോയ്മയിലധിഷ്ഠിതമായ അധികാര ബന്ധം. (subdue and dominant model) ഉല്പത്തി 1:28 ലെ വിവാദപരമായ ഈ പരാമർശം സൃഷ്ടിയുടെമേലുള്ള ദൈവത്തിന്റെ യഥാർത്ഥ ഉദ്ദേശമാണെന്നു കരുതുവാൻ നിവൃത്തിയില്ല. [3] പ്രകൃതിക്ക് ദേവത്വം കല്പിച്ചിരുന്ന ബാബിലോണിയൻ സൃഷ്ടികഥകളുടെ പശ്ചാത്തലത്തിൽ അന്നത്തെ വൈദിക ലേഖകരുടെ ഒരു താർക്കിക പ്രയോഗമായി മാത്രം ഇതിനെ കാണുന്നവരുണ്ട്. ഉല്പത്തി 2:15–ൽ സൂചിപ്പിക്കുന്ന കാര്യവിചാരകത്വ (Stewardship model) മോഡലാണ് രണ്ടാമത്തേത്. ഇത് അഭികാമ്യമാണെങ്കിലും മനുഷ്യനു പ്രകൃതിയുടെ മേൽ മാനേജ്മെന്റു രൂപത്തിലുള്ള ഒരു മേൽക്കോയ്മയെയാണിത് സൂചിപ്പിക്കുന്നത് എന്ന് ഉത്തരാധുനിക പരിസ്ഥിതി ദൈവശാസ്ത്രജ്ഞനായ [4]ഡേവിഡ് ഹാൾമാൻ വിലയിരുത്തുന്നു.

സൃഷ്ടിയിലൂടെ വെളിപ്പെടുന്ന ദൈവീക സാന്നിദ്ധ്യത്തെ പുനരാവിഷ്ക്കരിക്കാനനുവദിക്കുന്ന (Letting-Be-Model) മൂന്നാമതൊരു മോഡലാണ് കൂടുതലഭികാമ്യം എന്നാണ് [5]ജോൺ മാക്ക്വയ്റിയുടെ അഭിപ്രായം. ഇത് ദൈവത്തിന്റെ സ്നേഹത്തിന്റെയും സർഗ്ഗാത്മകതയുടെയും പ്രതീകമാണ്. സ്രഷ്ടാവെന്ന നിലയിലുള്ള ദൈവത്തിന്റെ പങ്കിനെ പുനരാവിഷ്ക്കരിക്കാൻ ഇതു സഹായിക്കുന്നു എന്നദ്ദേഹം എഴുതുന്നു. അങ്ങനെ സ്രഷ്ടാവ് സൃഷ്ടിയിലൂടെ സ്വയം താദാത്മ്യം പ്രാപിച്ചതുപോലെ പ്രകൃതിയുടെ അസ്തിത്വത്തെ നമ്മുടേതുമായി താദാത്മ്യപ്പെടുത്തണം. മനുഷ്യന്റെ എല്ലാ വ്യാപാരങ്ങളിലും, പ്രത്യേകിച്ച് സ്നേഹത്തിലൂടെയും ബുദ്ധിപ്രകാശനത്തിലൂടെയും സർഗ്ഗാത്മകതയിലൂടെയും, പങ്കു



പ്രൊഫ. കെ.പി. ജോയി

ഒരു വർഷത്തിലേറെയായി പരിസ്ഥിതിയുടെ ആത്മീയത എന്ന പരിസ്ഥിതി പഠനമായ ലേഖനം തുടർച്ചയായി എഴുതിയിരുന്നത് ഇദ്ദേഹമാണ്.

ബസേലിയോസ് കോളജ് മുൻ പ്രിൻസിപ്പാൾ, മഹാത്മാഗാന്ധി യൂണിവേഴ്സിറ്റി എൻവയോൺമെന്റ് സ്റ്റഡീസ് മുഖ്യാംഗം, പരിസ്ഥിതി സംഘാടകൻ, ഇപ്പോൾ ബസേലിയോസ് പബ്ലിക് സ്ക്കൂളിന്റെ അഡ്മിനിസ്ട്രേറ്ററായി പ്രവർത്തിക്കുന്നു. പരിസ്ഥിതിപരമായ നിരവധി ഗ്രന്ഥങ്ങളുടെ കർത്താവ്.

1. Dean R. Fowler "Einsten's Cosmic Religion," Zygon, Vol. 14, No.3, 1979
2. R. Panikkar "The Cosmotheandric Institution", Jeevandhara Vol XIV No.79
3. Krickwin C. Marak & Atul T. Aghmakar "Ecological Challenge and Christian Mission, CMS/ISPCK, 1998
4. David Hallman "Beyond North/South Dialogue"

ചേരലിലൂടെയും ഇതിന്റെ ചൈതന്യം പ്രവഹിക്കണം. (Letting-Be) ഈ മോഡൽ അധീശാധികാരം പ്രയോഗിക്കലോ, നിയന്ത്രിക്കലോ അല്ല, പിന്നെയോ മനുഷ്യൻ പ്രകൃതിയുടെ പരിചാരകനും പങ്കാളിയുമാണെന്ന ധാരണയാണുളവാക്കുന്നത്. പരസ്പരാശ്രിതത്വവും, സഹകരണവും, ദയയും സ്നേഹവും സംരക്ഷണവും ഉൾപ്പെടെയുള്ള എല്ലാവിധ സനാതനമൂല്യങ്ങളും ഈ ബന്ധത്തിലൂടെ പ്രാവർത്തികമാകുന്നു. ചുരുക്കി പറഞ്ഞാൽ, ത്രിത്വാധിഷ്ഠിത ബന്ധത്തിലൂടെ ദൈവസാന്നിദ്ധ്യത്തെ പുനരാവിഷ്ക്കരിക്കുന്നതാണ് Letting-be-model. ഈ ആശയത്തിന്റെ പ്രേരണയാൽ, മനുഷ്യന്റെ അന്തസ്സ്, സ്വാതന്ത്ര്യം, അറിവ് എന്നിവയെ കുറിച്ച് ഒരു പുതിയ കാഴ്ചപ്പാട് ആവശ്യമായിവരുന്നു. മനുഷ്യന്റെ അന്തസ്സ് വെളിപ്പെടേണ്ടത് എല്ലാറ്റിനേയും ചവട്ടിമെതിക്കാൻ അധീശാധികാരമുള്ള യജമാനൻ ആണെന്ന അഹങ്കാരത്തിലല്ല, മറിച്ച് മനുഷ്യനും പ്രകൃതിയും തമ്മിലുള്ള പവിത്രബന്ധം സംപുഷ്ടമാക്കാൻ വേണ്ടി പ്രവർത്തിക്കുന്ന പരിചാരകനും പരിപാലകനുമാണെന്ന വിനയാന്വിതമായ സമീപനത്തിലായിരിക്കണം. അതിരുകവിഞ്ഞ് പ്രകൃതി വിഭവങ്ങളെ ചൂഷണം ചെയ്യുന്നതല്ല മനുഷ്യ സ്വാതന്ത്ര്യം, അടുത്ത തലമുറയുടെ നിലനില്പിനു സഹായിക്കത്തക്കവിധം വിഭവങ്ങളെ സ്വതന്ത്രവും, സൃഷ്ടിപരവും, ആരോഗ്യപരവുമായി നിലനിർത്തുന്നതിലായിരിക്കണം. മനുഷ്യന്റെ അറിവ് എന്നത് യാഥാർത്ഥ്യങ്ങളെ ദ്വന്ദ്വാത്മകമായി മനസ്സിലാക്കുന്നതിലല്ല, മറിച്ച് പ്രകൃതിയും മനുഷ്യനും തമ്മിലുള്ള അഭേദ്യബന്ധത്തിന്റെയും ദൃഢൈക്യത്തിന്റെയും ആഴം ഗ്രഹിക്കുന്നതിലാണ്.

## പ്രകൃതിയോടുള്ള വിശുദ്ധമായ സമീപനം

ഈ ആശയത്തോടാഭിമുഖ്യം വച്ചുപുലർത്തിയ ശ്രേഷ്ഠനായ ഒരു റോമൻ കത്തോലിക്ക ഫിലോസഫറും വേദശാസ്ത്ര പണ്ഡിതനുമായിരുന്നു Teilhard de Chardin (1881-1955). ക്രിസ്തുവിനെ എല്ലാറ്റിന്റെയും കേന്ദ്രമാക്കിയതു കൊണ്ട് ഈ അഖിലാണ്ഡത്തിന്റെ മുഴുവനായ പരിശുദ്ധിയെക്കുറിച്ചദ്ദേഹം ബോധവാനായിരുന്നു. സൃഷ്ടി മുഴുവനിലും ദൈവത്തിന്റെ ഇടപെടൽ ഉണ്ട്. നാം എങ്ങോട്ടു നോക്കിയാലും ദൈവത്തെയാണ് കാണുക. അതുകൊണ്ട് സൃഷ്ടിയിൽ നിന്ന് സ്രഷ്ടാവിനെ വേർതിരിച്ചു കാണുവാൻ സാധിക്കുകയില്ല. എല്ലാ മാറ്റങ്ങളുടെയും അടിസ്ഥാനം ദൈവമാണ്. ഈ ആശയം പ്രചരിപ്പിക്കാൻ അദ്ദേഹം ഉപയോഗിച്ചവാക്കാണ് "വിശ്വരൂപമുള്ള ക്രിസ്തു" (The Cosmic Christ) അസ്തിത്വത്തിന്റെ എല്ലാ തന്മാത്രകളിലും ദൈവം ഉണ്ട്. പ്രകൃതിയുടെ ഘടനയിലും അനുരൂപത്തിലും മാത്രമല്ല, ദൈവത്തിന്റെ ഭൗതിക സാന്നിദ്ധ്യത്തെക്കുറിച്ചുള്ള തെളിവ് നാം എങ്ങോട്ടു നോക്കിയാലും കാണാം. ഈ കാഴ്ചപ്പാടിലൂടെ നോക്കുമ്പോൾ നിത്യഹരിതവനങ്ങളിലെ മനോഹരമായ പ്രകൃതി ദൃശ്യത്തിൽ മാത്രമല്ല ആണവ അവശിഷ്ടത്തിലും പ്ലാസ്റ്റിക് മാലിന്യങ്ങളിലും ദൈവത്തെ കാണാം. പരിണാമത്തിന് ഒരു പ്രത്യേക ലക്ഷ്യവും മാർഗ്ഗവും ഉള്ളതായും ടെയിൽ ഹാർഡ് കാണുന്നു. ഇന്ദ്രീയ ഗോചരമായ ഭൗതിക വസ്തുക്കളും (matter) അഗോചരമായ ആത്മാവും (spirit) അന്യോന്യം വിപരീതമായി നില്ക്കുന്ന രണ്ട് പ്രകൃതമല്ല, മറിച്ച് ഈ ലോകത്തിന്റെ പരിണാമത്തിന്റെ രണ്ടു ദിശകളാണ്. പ്രകൃതി മനോഹരമായിരിക്കുന്നത് അതിന്റെ സ്വന്തം സൗന്ദര്യം കൊണ്ടല്ല, പിന്നെയോ അതിന്റെ ആത്മീയ ദൈവവിധി എങ്ങനെ ആയിരിക്കുമെന്നു പ്രതിഫലിപ്പിക്കുന്ന ഒരു കണ്ണാടി ആയതുകൊ

## ആന്ധ്രായിലെ പുതിയ ദേവാലയത്തെ സഹായിക്കുവിൻ

ആന്ധ്രായിൽ 2001 ജനു. 1-ന് പ. ഗീവറുഗീസ് സഹദായുടെ നാമത്തിൽ, നിർദ്ധനരും തൊഴിലാളികളുമായ 60 കുടുംബങ്ങളുമായി പുതുതായി ആരംഭിച്ച സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ഇടവക ആന്ധ്രായിലെ ക്രൈസ്തവ സമൂഹത്തിനും ഇതര മതസ്ഥർക്കും ചുരുങ്ങിയ കാലം കൊണ്ട് അത്ഭുതവും സാക്ഷ്യവുമായി തീർന്നിരിക്കുന്നു.

ഈ സ്ഥലം കൈവിട്ടു പോയാൽ നമ്മുടെ ദേവാലയത്തിന്റെ പടിഞ്ഞാറു വശം സ്ഥിരമായി അടഞ്ഞു പോകും. നമ്മുടെ ഇടവക മെത്രാപ്പോലീത്തായും സഭയിലെ 8 മെത്രാപ്പോലീത്തന്മാരും 17 വൈദികരും 4 ശെമ്മാശന്മരും സഭാ സ്നേഹികളും കഴിഞ്ഞ ഒരു വർഷം കൊണ്ട് ഈ ഇടവക സന്ദർശിച്ചിരുന്നു ഈ പിതാക്കന്മാർ എല്ലാവരും ഏക സ്വരത്തിൽ പറഞ്ഞത് ഈ സ്ഥലം കൈവിട്ടുപോകാൻ പാടില്ല എന്നാണ്. നമ്മുടെ പിതാക്കന്മാർ എല്ലാവരുടെയും പ്രാർത്ഥനയും സഭാംഗങ്ങളുടെ പ്രാർത്ഥനയും സാമ്പത്തിക സഹായങ്ങളും ഉണ്ടായാൽ ഈ വസ്തു നമ്മുടെ ദേവാലയത്തിനായി വാങ്ങാനാകും. 7 ലക്ഷം രൂപയാണ് വില Sqyard ന് 1600 രൂപയോളം വിലവരുന്നു. മിഷൻ രംഗത്ത് ആന്ധ്രായിൽ ഇടവക തലത്തിൽ പുതിയ കർമ്മ പരിപാടികൾക്ക് ഈ ഇടവക പരിശ്രമിക്കുനകയാണ്. ഊർജ്ജസ്വലരും ഐക്യത്തോടെ പ്രവർത്തിക്കുന്ന നിർദ്ധരരായ 92 കുടുംബങ്ങളാണ് ഈ ഇടവകയുടെ സ്വത്ത്. പ്രവർത്തിക്കാൻ സന്മനസുള്ള ഈ ഇടവക മക്കൾക്ക് കൈതാങ്ങു നൽകി സഭയുടെ മിഷൻ പ്രവർത്തനത്തെ എല്ലാ തലത്തിലും പ്രോത്സാഹിപ്പിക്കാൻ സഭാ മക്കൾക്കു കഴിയണം. വിദേശത്തും, സ്വദേശത്തുമുള്ള ഇടവകകൾ, ആത്മീക സംഘടനകൾ, കുടുംബങ്ങൾ, വ്യക്തികൾ ഈ ഇടവകയുടെ പ്രവർത്തനങ്ങളെ സ്പോൺസർ ചെയ്യണം. വസ്തു വാങ്ങാനും കെട്ടിടം വയ്ക്കാനുമുള്ള സഹായങ്ങൾ സ്പോൺസർ ചെയ്യണം 1,2,3, വർഷത്തേക്ക് സാമ്പത്തിക സഹായങ്ങൾ കടമായി നൽകണം കടമായി തരുന്നവർക്ക് ഇടവകയുടെ പേരിൽ ബോണ്ട് എഴുതി തരുന്നതാണ് 2002 ഏപ്രിലിൽ ഇറങ്ങുന്ന സോവിനീറിൽ പരസ്യം നൽകി സഹായിക്കാം. പേരുകൾ ഓർമ്മയ്ക്കായി രേഖപ്പെടുത്താനും, നിലനിർത്താനും ആഗ്രഹിക്കുന്നവർക്ക് അതിന് സംവിധാനം ഉണ്ട്. ഈ സന്ദേശം സഭാമക്കളായ ഓരോരുത്തരോടും നേരിട്ട് അയയ്ക്കുന്ന ഈ ചെറിയ ഇടവകയുടെ സന്ദേശമായി സ്വീകരിച്ച് ഇടവകയായി ആത്മീക സംഘടനകളായി, കുടുംബമായി, വ്യക്തികളായി ആന്ധ്രായിലെ ഈ ദേവാലയത്തിന്റെ മിഷൻ പ്രവർത്തനങ്ങൾക്കായി പ. ഗീവർഗീസ് സഹദായുടെ നാമത്തിൽ നിങ്ങളുടെ ചെറുതും വലുതുമായ സ്പോൺസർ/പരസ്യങ്ങൾ, സാമ്പത്തിക കടങ്ങൾ, സഹായങ്ങൾ, നേർച്ചകാഴ്ചകൾ നൽകി ഈ ചെറിയ ഇടവകയെ പുതിയ വർഷത്തിൽ സഹായിക്കണമെന്ന് അഭ്യർത്ഥിക്കുന്നു. സംഭാവനകൾ A/c No. 20507 S.B.I. Balangar. St. George Orthodox Syrian Chruch. എന്ന പേരിൽ ഇടവക വികാരി ഫാ. ജയിംസ് കുറ്റിക്കണ്ടത്തിന്റെ പേരിൽ അയക്കണമെ. പ. ഗീവർഗീസ് സഹദായുടെ മദ്ധ്യസ്ഥത എപ്പോഴും ഉണ്ടായിരിക്കട്ടെ.

പ്രാർത്ഥനയോടെ

**Fr. James Kuttikkandathil**
**St. George Orthodox Syrian Church**
**Plot No. 95, Padmanagar Colony, Phase I, Balanagar P.O., Quthbullapur,**
**Hyderabad-37. PH: 3176054**

ണ്ടാണ്. പ്രകൃതിയോടുള്ള പവിത്രമായ ഈ സമീപനം (Sacremental approach to Nature) സൃഷ്ടിയോടുള്ള ബഹുമാനവും ആദരവും പ്രകടമാക്കുവാൻ നമ്മെ പ്രേരിപ്പിക്കുന്നു. എന്നു മാത്രമല്ല പരിശുദ്ധമായ ഈ സൃഷ്ടിയെ അപകീർത്തിപ്പെടുത്താൻ മനുഷ്യനവകാശം ഇല്ല എന്ന താക്കീതു കൂടിയാണ്. സൃഷ്ടിയുടെ ആന്തരിക മൂല്യത്തെയും, നന്മയേയും, സൗന്ദര്യത്തേയും സംരക്ഷിക്കാനുള്ള പാരിസ്ഥിതിക സന്ദേശമാണിതു തരുന്നത്. വിഭവങ്ങൾ ഉപയോഗിക്കുന്നതിൽ പരിമിതിവേണമെന്ന ആശയവും ഇതുൾക്കൊന്നുന്നു. സൃഷ്ടിയുടെ സമഗ്രതയെ സ്ഥായിയായി നിലനിർത്താനുള്ള ശക്തമായ ഉൾക്കാഴ്ചയും പ്രദാനം ചെയ്യുന്നു.

ദൈവവും പ്രകൃതിയും മനുഷ്യ ജാതിയുമായുള്ള പവിത്ര ബന്ധത്തിന്റെ സ്വരൈക്യവും അഭേദ്യതയും കാത്തുസൂക്ഷിക്കാൻ കഴിയാത്തതാണ് പാരിസ്ഥിതികമായ പാപത്തിന്റെ (ecological sin) ന്റെ അടിസ്ഥാനം. മനുഷ്യനെപ്പോലെ തന്നെ മറ്റ് ജീവജാലങ്ങളെല്ലാം അവയുടെ നിലനില്പിനും ജീവസന്ധാരണത്തിനാവശ്യമായ വസ്തുക്കളുടെ ലഭ്യതയ്ക്കും വേണ്ടി ദൈവത്തെ നേരിട്ടാശ്രയിക്കുന്നുവെന്നു മനസ്സിലാക്കാൻ കഴിയാത്തതാണ് മനുഷ്യന്റെ പരാജയം. സമസ്ത സൃഷ്ടിയും ദൈവത്തിലേക്കു തിരിയുമ്പോൾ ആ അസ്തിത്വത്തിൽ നിന്ന കന്നുപോവുന്നതാണ് പാപം. അതായത് സൃഷ്ടി മുന്നോട്ട് ചലിച്ച് ആ ദിവ്യശക്തിയിൽ ലയം പ്രാപിക്കുമ്പോൾ പാപം പിന്നോട്ട് ഗമിച്ചതിൽനിന്ന് അകന്നു പോകുന്നു. സൃഷ്ടി അതിന്റെ പൂർത്തീകരണത്തിലേക്ക് നയിക്കപ്പെടുമ്പോൾ പാപം അതിന്റെ ശിഥിലീകരണത്തിലേക്ക് പായുന്നു. സൃഷ്ടി സ്നേഹത്തിന്റെ ഒരു കർമ്മമാകുമ്പോൾ പാപം വിദ്വേഷത്തിന്റെയും അസൂയയുടെയും അത്യാഗ്രഹത്തിന്റെയും അഹങ്കാരത്തിന്റെയും ആവിഷ്ക്കരണമാകുന്നു. ദാരിദ്ര്യവും ക്ഷാമവും, വരൾച്ചയും, വനനശീകരണവും, വർഗ്ഗവിവേചനവും, ദുർബല വിഭാഗങ്ങളുടെ അടിച്ചമർത്തലും, വളർന്നു വരുന്നത് പ്രസ്തുത മൂല്യങ്ങളെ സാമ്പത്തിക വളർച്ചയുമായി ബന്ധപ്പെടുത്തുന്നതുകൊണ്ടാണ്. പ്രകൃതി വിഭവങ്ങളെ അതിരുകവിഞ്ഞ് ചൂഷണം ചെയ്യുകയും ഭൂമിയുടെമേൽമേൽക്കോയ്മ വച്ചു പുലർത്തുകയും ചെയ്യുന്നതും പാപത്തിന്റെ നിഷേധാത്മക ശക്തികൾ ഈ ഗ്രഹത്തിൽ ഒരുമിച്ചു വളരുന്നതുകൊണ്ടാണ്.

## പ്രത്യാശയാണിന്നാവശ്യം

പരിസ്ഥിതിയുടെ ആത്മീയതയിലൂന്നിയ തീക്ഷ്ണമായ പ്രത്യാശയ്ക്കു മാത്രമേ നാശത്തിന്റെ നിഴൽവീണ ഈ ഭൂമിയെ രക്ഷിക്കാനാവൂ. അന്ധമായ സ്നേഹത്തിൽ നിന്നും വിശ്വാസത്തിൽ നിന്നും മാത്രമേ ഏതു നിരാശയേയും വെല്ലുന്ന പ്രത്യാശ ഉദയം ചെയ്യൂ. മരുഭൂമിയിൽ വിത്തുകൾ മുളയ്ക്കട്ടെ എന്ന പ്രത്യാശ; ഉറവകൾ പൊട്ടിമുളച്ച് പുഴകൾ ഒഴുകട്ടെ; മറഞ്ഞു പോയ ശലഭങ്ങളും തുമ്പികളും, കിളികളും തിരിച്ചു വരട്ടെ; ചെടികളും, മരങ്ങളും, താമരകുളങ്ങളും, ഹരിതപർവ്വതങ്ങളും പുനർജീവിക്കട്ടെ; അങ്ങനെ ഭൂമിയ്ക്കൊരു സുവർണ്ണകാലം ഇനിയും വരാനിരിക്കുന്നതേയുള്ളു എന്ന പ്രത്യാശ. ക്രിസ്തുവിന്റെ ഒന്നാം വരവിൽ പൂർത്തിയാകാതിരുന്ന ഈ സൗഭാഗ്യത്തിലേയ്ക്ക് "സർവ്വസൃഷ്ടികളും ഞരങ്ങി ഈറ്റുനോവോടെ കാത്തിരിക്കുന്നു" (റോമർ 8:19–22) വെന്ന് വി. പൗലൂസിന്റെ പ്രത്യാശ. അന്ത്യകാലത്തിലെ ഈ പ്രശാന്തതയെക്കുറിച്ചുള്ള ദർശനമാണ് യശയ്യായുടെ (11:6–10) വാക്കുകളിൽ പ്രതിദ്ധ്വനിക്കുന്നത്. അന്നാളിൽ

"ചെന്നായി കുഞ്ഞാടിനോടു കൂടെ പാർക്കും;

പുള്ളിപ്പുലി കോലാട്ടുകുട്ടിയോടു കൂടെ കിടക്കും;

പശുക്കിടാവും ബാലസിംഹവും തടിപ്പിച്ച മൃഗവും ഒരുമിച്ചു പാർക്കും;

ഒരു ചെറിയ കുട്ടി അവയെ നടത്തും

പശുകരടിയോടു കൂടെ മേയും, അവയുടെ കുട്ടികൾ ഒരുമിച്ചു കിടക്കും

സിംഹം കാള എന്ന പോലെ വൈക്കോൽ തിന്നും;

മുല കുടിക്കുന്ന ശിശു സർപ്പത്തിന്റെ പോതിങ്കൽ കളിക്കും;

മുല കുടി മാറിയ പൈതൽ അണലിയുടെ പൊത്തിൽ കൈ ഇടും.;

സമുദ്രം വെള്ളം കൊണ്ടു നിറഞ്ഞിരിക്കുന്നതുപോലെ ഭൂമി യഹോവയുടെ പരിജ്ഞാനം കൊണ്ടു പൂർണ്ണമായിരിക്കയാൽ എന്റെ വിശുദ്ധ പർവ്വതത്തിൽ എങ്ങും ഒരുദോഷമോ നാശമോ ആരും ചെയ്യുകയില്ല; .

ഇതാണ് ദൈവം തന്റെ ഭൗമ കുടുംബത്തെ (Earth Community)ക്കുറിച്ചു കണ്ട ദർശനം. എല്ലാവരും ഒരുമിച്ച് തികഞ്ഞ സംതൃപ്തിയോടും ഐക്യത്തോടും ജീവിക്കുന്ന ഒരു സമൂഹം. ഈ ദർശനം സഫലീകരിക്കണമെങ്കിൽ ദൈവത്തിന്റെ പരിജ്ഞാനം ഭൂമി മുഴുവൻ നിറയണം. സ്രഷ്ടാവിന്റെ ഈ പുതിയ കമ്മ്യൂണിറ്റിയെ പഠിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യാനുള്ള ദൗത്യമാണ് സഭകൾ ഏറ്റെടുക്കേണ്ടത്. ക്രിസ്തു സകല സൃഷ്ടിയുമായി നിരപ്പായതുപോലെ (കൊലോസ്യർ 1:15–20) പ്രകൃതിയിലുള്ള സകലതുമായി നാം പൊരുത്തപ്പെടണമെന്ന സന്ദേശമാണിതു തരുന്നത്. പാപമോചനവും വീണ്ടെടുപ്പും കുറെ വ്യക്തികളെ ഈ ലോകത്തിൽ നിന്നും മറ്റൊരു ലോകത്തിലേയ്ക്കും നിത്യ ജീവനിലേയ്ക്കും രക്ഷപെടുത്തുന്നതല്ല, ഭൗതികലോകത്തിലെ രാഷ്ട്രീയവും സാമൂഹ്യവുമായ മുഴുവൻ യാഥാർത്ഥ്യങ്ങളെയും ഉൾക്കൊണ്ടുകൊണ്ടു തന്നെ ഭൂമി ഉൾപ്പെടെ ജീവന്റെ എല്ലാരൂപഭാവങ്ങളുടെയും പൂർത്തീകരണത്തിനു വേണ്ടിയുള്ള ആത്മീയതയിലേക്ക് നയിക്കുന്നതാണ്. ഈ ദൗത്യം പാരിസ്ഥിതിക നീതി (eco-justice) ക്കു വേണ്ടിയുള്ള ഒരു പ്രവാചക ശബ്ദമാണ്. യെശയ്യാവിന്റെ ഈ ദർശനത്തിന്റെ സാക്ഷാത്ക്കാരത്തിന് പരിസ്ഥിതിയെക്കുറിച്ചുള്ള ആത്മീയത നമ്മേ വഴി നടത്തട്ടെ എന്ന പ്രാർത്ഥനയോടെ ഈ ലേഖന പരമ്പര സമാപിക്കുന്നു.

(അവസാനിച്ചു)



5. John Macquarrie, "Principles of Christian Theology", London SCM Press Ltd, 1966
6. David C. Scott "Some Refletions on A Theological Response to Ecological Crisis", Bangalore Theological Forum Vol. XXVNo.1, March 1993.

# ലെബനോനിലെ വിശുദ്ധനായ

ഫാ. എം.പി. ജോർജ്ജ്, ഓർത്തഡോക്സ് സെമിനാരി

ദൈവത്തിന്റെ അനുഗൃഹീത നാടായ ലെബനോൻ പ്രകൃതി സൗന്ദര്യത്തിൽ ലോകത്തിലെ ഒന്നാം സ്ഥാനത്തു തന്നെയെന്നതിൽ രണ്ടു പക്ഷമില്ല. അത്യുന്നതങ്ങളായ പർവ്വത ശിഖരങ്ങളും, ചെടികളും മരങ്ങളും പുല്ലുകളും നിറഞ്ഞ പാറക്കെട്ടുകളുമായി തലയുയർത്തി നില്ക്കുന്ന അവളുടെ അപദാനങ്ങൾ ചൊല്ലുവാൻ മദ്ധ്യധരണിയാഴിയുടെ ചെറ്റുകല്ലോലങ്ങളും. ഈ ഒരു ദൃശ്യം ഇവിടെയല്ലാതെ മറ്റെവിടെയാണുണ്ടാവുക! അംബരചുംബികളായ മനോഹര ഗിരിസമൂഹങ്ങൾക്കു പറയുവാനുള്ളത് ലെബനോനിലെ മാറാനീത്ത സഭയുടെ പ്രഖ്യാപിത പരിശുദ്ധനായ വി. ഷാർബലിനെക്കുറിച്ചു മാത്രമാണ്. ലെബനോൻ സന്ദർശിക്കുവാൻ ചെല്ലുന്ന ഏവരെയും അഭിമാന പൂർവ്വം കാണിക്കുന്നതും ഈ പരിശുദ്ധന്റെ കബറിടവും അദ്ദേഹം ജീവിച്ച ആശ്രമവുമാണ്.

വിശുദ്ധ ഷാർബലിന്റെ ജീവചരിത്രത്തിലേക്ക് കണ്ണോടിക്കുന്നത് അനേകരിൽ യഥാർത്ഥ ക്രിസ്തീയ ജീവിത ശൈലിയിലേക്കുള്ള ഒരു ചൂണ്ടു-പലകയായി കാണാം. വടക്കൻ ലെബനോനിലെ ഗ്രാമമായ ബിക്കാ-കാഫ്ര എന്ന ഗ്രാമം സ്ഥിതി ചെയ്യുന്നത് അത്യുന്നതമായ പർവ്വത ശിഖരത്തിലാണ്.

> *ഒരു സമൂഹത്തിൽ വിശുദ്ധന്മാരുണ്ടാകുന്നത് പല ശതാബ്ദങ്ങളിലായി പോലും വിരളമാണ്. ദൈവം അവരെ വിശുദ്ധന്മാരായി ശുദ്ധീകരിക്കുന്നത്, ദൈവത്തിന്റെ അദൃശ്യമായ കൃപയെ ദൈവത്തിൽ നിന്നും പ്രാപിച്ച് വിശ്വാസികൾക്കു കൊടുക്കുവാനും, സകല മനുഷ്യരെയും ദൈവത്തിനു സമർപ്പിച്ചുകൊണ്ട് പ്രാർത്ഥിക്കുവാനുമാണ്.*

ലെബനോനിലെ ഉഷ്ണകാലത്തു പോലും ശൈത്യം നിറഞ്ഞു നില്ക്കുന്ന ഈ കൊച്ചു ഗ്രാമത്തിലാണ് വി. ഷാർബൽ ജനിച്ചത്. ദൈവ ഭക്തരായ ദമ്പതികളുടെ അഞ്ചു മക്കളിൽ ഇളയവനായി 1828 ൽ ജനിച്ചു. രണ്ടു സഹോദരന്മാരും രണ്ടു സഹോദരിമാരുമുണ്ടായിരുന്ന ഷാർബലിന്റെ സ്നാനപ്പേര് ജോസഫ് എന്നായിരുന്നു. മാതാപിതാക്കളുടെ ശിക്ഷണത്തിൽ ക്രിസ്തീയ ജീവിതത്തിനു തുടക്കം കുറിച്ചു. യേശുവിനെക്കുറിച്ചും, സഭയുടെ വിശ്വാസ സംഹിതകളെക്കുറിച്ചും തന്റെ മാതാപിതാക്കളിൽ നിന്നും പ്രാഥമിക അറിവുലഭിച്ചു. മാതാപിതാക്കളുടെ പ്രാർത്ഥനാ ജീവിത ശൈലി ജീവിതത്തിലേക്ക് ആവഹിച്ച ജോസ്ഫ് ബാല്യകാലം മുതൽ യഥാർത്ഥ ഭക്തിമാർഗ്ഗത്തിലേക്ക് മനസ്സിനെ ചായിച്ചുകൊണ്ടിരുന്നു. ലൗകിക ജീവിത ശൈലിയോട് വിരക്തി തോന്നിയ ജോസഫ് തന്റെ ഇരുപത്തി മൂന്നാം വയസ്സിൽ സ്വഭവനം ഉപേക്ഷിച്ച് ആശ്രമ ജീവിതത്തിലേക്ക് പോകുവാൻ നിശ്ചയിച്ചു. പരിശുദ്ധാത്മാവിൽ പ്രേരിതനായി തന്റെ മാതാപിതാക്കളോടും സഹോദരങ്ങളോടും യാത്ര പറഞ്ഞ് സുസ്മേര വദനനായാണ് അദ്ദേഹം ആശ്രമത്തിലേക്കു പോയത്. ജെബേൽ എന്ന സ്ഥലത്തെ ചെറിയ ആശ്രമത്തിലേക്കാവും പോയത്. ദയ, അനുസരണം, ദാരിദ്ര്യം എന്നീ വ്രതം സ്വീകരിച്ച്, ആശ്രമത്തിലെ വസ്ത്രവുമണിഞ്ഞ് കർത്താവിന്റെ കൂരിശു ധരിച്ച് ശിരോവസ്ത്രം ധരിച്ച് തന്റെ കർത്താവിന്റെ യഥാർത്ഥ ഭക്തനായി ലോകത്തെയും അതിന്റെ മോഹങ്ങളെയും ത്യജിച്ച്, പരിശുദ്ധാത്മാവിന്റെ കൃപയിൽ സന്യാസ ജീവിതം ആരംഭിച്ചു. ശരീരത്തെ ക്ഷീണിപ്പിച്ചാൽ മാത്രമേ ആത്മാവിനെ വളർത്തുവാൻ സാധിക്കുകയുള്ളു എന്ന പിതാക്കന്മാരുടെ പഠിപ്പിക്കൽ അദ്ദേഹം സ്വീകരിച്ചു. അതിശൈത്യകാലത്തുപോലും, ജനം നല്ല ഭക്ഷണം കഴിച്ച് വിറകു കത്തിച്ച് ശരീരം സൂക്ഷിക്കുന്ന സമയത്തും തണപ്പു കൊണ്ട് നിറഞ്ഞ ചെറിയ മുറിക്കുള്ളിൽ വേദപുസ്തകവും പിതാക്കന്മാരുടെ എഴുത്തുകളും വായിച്ച് അദ്ദേഹം ആത്മാവിനെ ചൂടാക്കിയിരുന്നു. കിടക്കയുടെ രൂപത്തിൽ തന്നെ ചാക്കിനുള്ളിൽ മണൽ നിറച്ചതായിരുന്നു അദ്ദേഹത്തിന്റെ കിടക്ക. ജീവിതം ലളിതമായിരിക്കണമെന്ന് ഇന്നും, അദ്ദേഹം താമസിച്ചിരുന്ന ആശ്രമ മുറി പറയുന്നു. വളരെ കുറച്ചു നാൾ മാത്രം ജെബയ്‌ലിൽ താമസിച്ചിരുന്ന ജോസഫ് 1853-ൽ തന്നെ അന്നായ എന്ന സ്ഥലത്തുള്ള സെന്റ് മറൂൺ എന്ന ആശ്രമത്തിലേക്കു മാറ്റപ്പെട്ടു. അവിടെ വച്ച് പൗരസ്ത്യ സഭയിലെ രക്ഷസാക്ഷിയായ വി. ഷാർബലിന്റെ നാമം സ്വീകരിച്ച് ബ്രദർ ഷാർബൽ ആയി. ഒരിക്കൽ തന്റെ മാതാവും സഹോദരന്മാരും ആശ്രമത്തിലെത്തി തങ്ങളുടെ കൂടെ ഭവനത്തിലേക്ക് പോരണമെന്ന് നിർബന്ധപൂർവ്വം ആവശ്യപ്പെട്ടു. എന്നാൽ ആ ക്ഷണം അദ്ദേഹം നിരസിച്ചു. വീടിനെയും വീട്ടുകാരെയും എല്ലാം വീണ്ടും കാണുകയും ആ ജീവിതത്തിലേക്ക് പോവുകയും ചെയ്താൽ തന്റെ വ്രതജീവിതത്തിനു ഭംഗം വരുമെന്നു മനസ്സിലാക്കിയ ഷാർബൽ മാതാവിനോടു പറഞ്ഞു, പ്രിയമാതാവേ! അവിടുന്നു പോയാലും. നമുക്കു ഇനി നമ്മുടെ രക്ഷകന്റെ മുമ്പിൽ മുഖാമുഖം കാണാം. ഈ വാക്കുകൾ കേട്ട മാതാവ് തന്റെ മകന്റെ ലളിത ജീവിതവും നിശ്ചയ ദാർഢ്യവും കണ്ടു സന്തോഷത്തോടെ ഭവനത്തിലേക്കു പോയി. മകനെ കാണുവാൻ ആശ്രമത്തിൽ പലപ്രാവശ്യം വന്നുവെങ്കിലും മകനെ ഭവനത്തിലേക്കു ക്ഷണിക്കുകയോ, അദ്ദേഹം ഭവനത്തിലേക്ക് പോവുകയോ ചെയ്തിട്ടില്ല. ഷാർബലിന്റെ ജീവിതം മറ്റു സന്യാ

സികൾക്ക് ഏറ്റവും ഉത്തേജനം നല്കിയിരുന്നു. ആശ്രമത്തലവൻ അദ്ദേഹത്തിന്റെ മതപഠനത്തിനുവേണ്ടി ക്ഫിഫാൻ എന്ന സ്ഥലത്തേക്കയച്ചു. അവിടെ അദ്ദേഹത്തിനു വളരെ ഇഷ്ടപ്പെട്ട രണ്ട് അദ്ധ്യാപകരുണ്ടായിരുന്നു. ഒന്നു, നിമത്തള്ള അൽ കാഫ്രി, രണ്ട്, നിമത്തള്ള കബ്സാബ് അൽ ഹർഡിനി. ഇതിൽ രണ്ടാമത്തെയാളും ലെബനോന്റെ വിശുദ്ധന്മാരുടെ ഗണത്തിൽ ഉൾപ്പെടുന്നു. ഷാർബൽ ശിഷ്യനായിരുന്നുവെങ്കിലും, ഷാർബലിന്റെ ജീവിത ശൈലി അദ്ദേഹത്തെ ഏറ്റവും സ്വാധീനിച്ചിരുന്നു. തന്റെ പഠനത്തിനുശേഷം സെന്റ് മറൂണിലെ ആശ്രമത്തിലേക്കുതന്നെ മടങ്ങിപ്പോയി.

ദൈവകൃപയിൽ നിറഞ്ഞവനായ

# ഷാർബൽ

ഷാർബൽ 1859-ൽ പൗരോഹിത്യ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടു. അന്നായ യിലെ സെന്റ് മറൂൺ ആശ്രമത്തിൽ ദിവ്യബലിയർപ്പിക്കുയും അവിടെ കഠിന വ്രതം അനുഷ്ഠിക്കുകയും ചെയ്തു. ഏകാന്തവാസികളായി (hermitഅല്ലെങ്കിൽ യഹീദായ) ജീവിച്ച അനേക പിതാക്കന്മാരുടെ ജീവചരിത്രം അദ്ദേഹത്തിന്റെ സന്യാസ ജീവിതത്തെ മറ്റൊരു ദിശയിലേക്ക് തിരിച്ചു. സമുദ്രനിരപ്പിൽ നിന്നും ഏകദേശം അയ്യായിരം അടി ഉയർന്നു നില്ക്കുന്ന അന്നായ പർവ്വതത്തിൽ സ്ഥാപിച്ചിരിക്കുന്ന സെന്റ് മറൂൺ ആശ്രമത്തിന്റെ ശിബിരത്തിൽ നിന്നും ഏകദേശം ഒരു കിലോമീറ്റർ കിഴക്കു ഭാഗത്തായി സ്ഥിതിചെയ്യുന്ന മറ്റൊരു കൊടുമുടിയിലേക്ക് അദ്ദേഹം ലക്ഷ്യം വച്ചു. ഈ കൊടുമുടി ഏറ്റവും ഉയർന്നതും കിഴക്കുഭാഗം കിഴ്ക്കാംതൂക്കായി താഴ്വാരത്തിലേക്കു നില്ക്കുന്നതുമായ പർവ്വതമാണ്. അവിടെ ആശ്രമം സ്ഥാപിച്ച് സെന്റ് പീറ്റേഴ്സ് ആന്റ് സെന്റ് പോൾസ് എന്ന പേരിൽ ഒരു ചാപ്പൽ പണിത് അവിടെ തന്റെ വ്രതജീവിതം ആരംഭിച്ചു. ശാരീരിക ദണ്ഡനത്തിലൂടെ മാത്രമെ ആത്മാവിനെ പരിപോഷിപ്പിക്കുവാൻ സാധിക്കുകയുള്ളു എന്ന് അദ്ദേഹം പൂർണ്ണമായി വിശ്വസിച്ചു. ഈ പർവ്വത ശിബിരത്തിൽ നിന്നും കിഴക്കോട്ടു നോക്കിയാൽ ഏതു മനുഷ്യന്റെയും ഹൃദയത്തെ ആദ്ധ്യാത്മികമായ തലത്തിലേക്ക് ഉയർത്തുന്നതായി തോന്നും. ധാരാളം ആളുകൾ പ്രാർത്ഥനയ്ക്കും രോഗസൗഖ്യത്തിനുമായി അദ്ദേഹത്തിന്റെ അടുക്കൽ വന്നിരുന്നു. അദ്ദേഹത്തിന്റെ ലാളിത്യമാർന്ന ജീവിത ശൈലി, അദ്ദേഹത്തെ ദർശിക്കുവാൻ വന്നവർ മുഖേന അറിയപ്പെടുവാൻ തുടങ്ങി. 1875 മുതൽ, 1898-ൽ താൻ ദൈവസന്നിധിയിലേക്കു മാറ്റപ്പെടുന്നതു വരെയും ഒരു ഏകാന്തവാസിയായ വ്രതസ്ഥനായി ആ ആശ്രമത്തിൽ ജീവിച്ചു.

മലങ്കരസഭയുടെ പ്രഖ്യാപിത പരിശുദ്ധനായ പരിശുദ്ധ പരുമല കൊച്ചു തിരുമേനിയും ഈ കാലഘട്ടത്തിൽ തന്നെയായിരുന്നുവല്ലൊ ജീവിച്ചിരുന്നത്. പരുമലത്തിരുമേനിയെപ്പോലെ ഉപവാസത്തിന്റെയും നോമ്പിന്റെയും കാഠിന്യത്തിൽ ശാരീരികമായുണ്ടായിരുന്നപോലെ പല രോഗങ്ങളും ഷാർബലിൽ ഉണ്ടായിരുന്നു. വേദനകൾ വരുന്നത് നല്ലതെന്ന് ഗ്രഹിച്ചിരുന്ന അദ്ദേഹം 1898 ഡിസംബർ മാസം 16-ന് വിശുദ്ധ കുർബ്ബാന ചൊല്ലുന്നതിനിടയിൽ അസ്ഥാസ്ഥ്യം തോന്നുകയും വി. കുർബ്ബാന ചൊല്ലിത്തീർക്കുവാൻ ശ്രമിക്കുകയും ചെയ്തു. എന്നാൽ കാസായും പീലാസായും ഉയർത്തിക്കഴിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ ഒരു വശം തളർന്നു.. തുടർന്നു മറ്റുള്ളവർ സഹായിച്ച് അദ്ദേഹത്തെ കിടത്തി. കൊടും ശൈത്യമായിരുന്നതിനാൽ തീ കത്തിക്കുവാനുള്ള മുറിയിൽ അദ്ദേഹത്തെ കിടത്തി. രോഗമൂർഛിതനായ ഷാർബൽ മരണത്തോടടുക്കുന്നു എന്ന് ആത്മാവിലറിഞ്ഞു അദ്ദേഹം പതിവായി പ്രാർത്ഥിക്കുന്ന പ്രാർത്ഥനാ വരികൾ ഉരുവിട്ടുകൊണ്ട് ദിവസങ്ങൾ കഴിഞ്ഞു. സുസ്മേരവദനനായി കാണപ്പെട്ട അദ്ദേഹത്തിന്റെ വദനം കണ്ട്, ദർശിക്കുവാൻ വന്നവർ ആശ്ചര്യപ്പെട്ടു. 1898 ഡിസംബർ 24-ാം തീയതി അദ്ദേഹം താൻ എവിടെ ലക്ഷ്യം വച്ചിരുന്നുവോ ആ സ്വർഗ്ഗീയ നാഥൻ തന്റെ മക്കൾക്കായി ഒരുങ്ങിയിരിക്കുന്ന വിശുദ്ധ ശാലയിലേക്കു മാറ്റപ്പെട്ടു. പർവ്വത ശിബിരങ്ങളിൽ നിന്നും ആലയ മണികൾ ആ ദുഃഖവാർത്ത, കാളക്കൂറ്റനെപ്പോലെ തലയുയർത്തി നില്ക്കുന്ന ലെബനോന്റെ മറ്റു പർവ്വതങ്ങളിലേക്ക് ഒഴുക്കിക്കൊണ്ടിരുന്നു. കുഞ്ഞാടുകളെപ്പോലെ തുള്ളുന്ന മെഡിറ്ററേനിയൻ കടലലകൾ അല്പ സമയം മൗനം പാലിച്ചു നിശ്ശബ്ദമായി. സെന്റ്. മറൂൺ ആശ്രമത്തിൽ കൂടുകൂട്ടിയിരുന്ന പ്രാവുകൾ ലെബനോൻ പ്രാന്തപ്രദേശങ്ങളിലേക്ക് ചിറകടിച്ചു പറന്ന് ഈ ദുഃഖ വാർത്തയറിയിച്ചു. എവിടെയും പള്ളി മണികൾ ദുഃഖവാർത്ത അറിയിച്ചുകൊണ്ടിരുന്നു. ലെബനോനിലെ ദേവദാരു വൃക്ഷങ്ങൾ ബലമോടെ ഉയർത്തി നില്ക്കുന്ന തങ്ങളുടെ കൊമ്പുകളെ ഒരു നിമിഷം താഴ്ത്തി. പതിനായിരം പാദങ്ങൾ ഒന്നായി പർവ്വത ശിബിരത്തിലേക്ക് ഒഴുകി. പ്രാർത്ഥനാ ഗാനങ്ങൾകൊണ്ട് ലെബനോൻ തഴുകപ്പെട്ടു. ടിപ്പൊളി മുതൽ സോരും സീദോനും സാരപ്തായും എല്ലാം ആ ശോക ഗാനങ്ങൾ ഏറ്റു പാടി. എഴുപതു വയസ്സു വരെ ജീവിച്ച ആ പിതാവിന്റെ ധന്യ ജീവിതത്തെക്കുറിച്ച് ആശ്രമ സുപ്പീരിയർ, ആശ്രമ ഡയറിയിൽ എഴുതി-ലെബനോന്റെ ചരിത്രത്തിൽ വിശുദ്ധനായി അറിയപ്പെടുവാൻ പോകുന്ന വിശുദ്ധനായ ഷാർബൽ. അദ്ദേഹം ആദ്യം ജീവിച്ച സെന്റ് മറൂൺ ആശ്രമത്തിൽ ശരീരം അടക്കി.

വിശുദ്ധന്റെ പ്രാർത്ഥനാ ജീവിതം കൊണ്ട് ധന്യമായി തീർന്ന ലെബനോൻ കുന്നിലേക്ക് ധ്യാനത്തിനായും രോഗശാന്തിക്കായും ധാരാളം ആളുകൾ വന്നു തുടങ്ങി. ധാരാളം അത്ഭുതങ്ങൾ നടന്നതായി ജനം സാക്ഷീകരിച്ചു. മാറാനീത്ത സഭയുടെ കാവൽപിതാവായി ആത്മീയ സ്രോതസ്സായി വിളങ്ങിയിരുന്ന ആ പരിശുദ്ധനെക്കുറിച്ച് ലെബനോൻ കുന്നുകളിൽ മാത്രമല്ല ലോകത്തിന്റെ നാനാ ഭാഗങ്ങളിലും അറിയുവാൻ തുടങ്ങി. 1976-ൽ ജോൺ പോൾ ആറാമൻ മാർ പാപ്പയുടെ അനുഗ്രഹാശ്ശിസ്സുകളോടെ പരിശുദ്ധനായി പ്രഖ്യാപിക്കുന്നതിനെക്കുറിച്ചുള്ള ആദ്യ നടപടികൾ നടത്തി. വിശുദ്ധന്റെ കബറിങ്കൽ നിന്നും ഉയർന്ന പരിമള വാസനയാൽ രോഗമുക്തി പ്രാപിച്ച അനേകരുടെ സാക്ഷ്യമാണ് ഇതിന് കാരണമായത്.

പ്രധാനമായി രോഗമുക്തി പ്രാപിച്ച രണ്ടു പേരുടെ രോഗമുക്തിക്ക് അനേകർ സാക്ഷികളായിരുന്നു. ഇതിൽ ഒന്നാമത് സിസ്റ്റർ മരിയ ആബൽകമാരിയുടെ ദീർഘ നാളത്തെ പക്ഷവാതത്തിനു ലഭിച്ച സൗഖ്യവും രണ്ടാമത് ഇസ്കന്തർ ഒബൈദ് എന്നയാളുടെ അന്ധത മാറി സൗഖ്യം പ്രാപിച്ചതുമാണ്. അദ്ദേഹത്തിന്റെ കബറിങ്കൽ സൗഖ്യം പ്രാപിച്ചവരുടെ നന്ദി സൂചകമായ എഴുത്തുകൾ നമുക്കു ദർശിക്കാവുന്നതാണ്.

വിശുദ്ധനായി പ്രഖ്യാപിക്കുന്നതിന്റെ മുന്നോടിയായി 1950 ൽ കബർ തുറന്നപ്പോൾ

# ബോൺ എഗെയിൻ ഭക്തി: ചില യാഥാർത്ഥ്യങ്ങൾ

ഫാ. ഡോ. ജേക്കബ് കുര്യൻ

**ബോ**ൺ എഗെയിൻ എന്ന പദപ്രയോഗത്തിന്റെ അർത്ഥം വീണ്ടും ജനിച്ചത് എന്നാണല്ലോ. സ്വയമായി വിശ്വസിച്ച് സ്നാനം സ്വീകരിച്ച് പരിശുദ്ധാത്മാവിനെ പ്രാപിച്ചാലേ വീണ്ടും ജനനം ആകൂ എന്നു പഠിപ്പിക്കുന്നവയാണ് ബോൺ എഗെയിൻ എന്ന് സ്വയം വിശേഷിപ്പിക്കുന്ന വിഭാഗങ്ങൾ.

സഭയേതായാലും പുതുക്കം മതിയെന്ന റിവൈവൽ ഭക്തിയുടെ രീതിയല്ല ബോൺ എഗെയിൻ ഭക്തിയുടേത്. കാരണം അവർ വ്യക്തമായി പറയുന്നു, ശിശുസ്നാനവും, പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയും, വാങ്ങിപ്പോയവർക്കുവേണ്ടിയുള്ള പ്രാർത്ഥനയും വേദാനുസൃതം അല്ലെന്നും ആത്മീയ വളർച്ചയ്ക്ക് സഹായകം അല്ലെന്നും അതുകൊണ്ട് സഭമാറിയേ പറ്റൂ എന്നും.

സ്ക്കൂളുകളിലും, കോളേജുകളിലും, ഹോസ്റ്റലുകളിലും സുഹൃത്തുക്കളായി വരുന്ന ബോൺഎഗെയിൻ സുവിശേഷകരിൽ കൂടിയാണ് ഈ ഭക്തി കൂടുതൽ വ്യാപിപ്പിക്കുന്നത്. റിവൈവൽ ആരാധനാരീതിയോടൊപ്പം, രക്ഷ, വിശ്വാസം, സ്നാനം, ആത്മാഭിഷേകം മുതലായവയെക്കുറിച്ചുള്ള ചില പ്രത്യേക വ്യാഖ്യാനങ്ങളും കൂടിച്ചേരുമ്പോൾ ബോൺ എഗെയിൻ ഭക്തി ആയിയെന്നു പറയാം.

ബോൺ എഗെയിൻ പഠിപ്പിക്കൽ അനുസരിച്ച്, രക്ഷ ഓരോരുത്തരും അവരവർക്കുവേണ്ടി ഈ ലോകത്തിൽ വച്ച് പ്രാപിക്കേണ്ടതാണ്. അതിന്റെ കേന്ദ്രീയ ഘടകം അങ്ങനെയുള്ളവർക്ക് ഉണ്ടാകുന്ന ഒരു രക്ഷാനിർണ്ണയം ആണ്. യേശുക്രിസ്തു കർത്താവും രക്ഷകനുമാണെന്ന് ഹൃദയംകൊണ്ട് വിശ്വസിക്കുകയും വായ്കൊണ്ട് ഏറ്റുപറയുകയും ചെയ്യുന്നവർക്കുണ്ടാകുന്നതാണ് രക്ഷാനിർണ്ണയം. അവർ രക്ഷിക്കപ്പെട്ട വരാണ്.

ബോൺഎഗെയിൻ എന്ന പദവും ബോൺ എഗെയിൻ ഭക്തിക്കാരുടെ രക്ഷാശാസ്ത്രവും പ്രത്യേകം പരിശോധിക്കപ്പെടേണ്ടതാണ്. മുതിർന്നവരുടെ സ്നാനം പ്രാപിച്ചവർ മാത്രമേ ബോൺ എഗെയിൻ ആകുന്നുള്ളു എന്ന പഠിപ്പിക്കൽ തെറ്റാണ്. ക്രിസ്തീയസ്നാനം എന്നു പറഞ്ഞാൽ അതിൽ വീണ്ടും ജനനം അഥവാ ബോൺഎഗെയിൻ അനുഭവമാണുണ്ടാകുന്നത്. ക്രിസ്തീയ സ്നാനം ആർക്കുംതന്നെ വിശ്വാസമില്ലാത്ത സ്നാനം അല്ല. വിശ്വാസത്തിലുള്ള സ്നാനം ആണ് കുഞ്ഞുങ്ങൾക്കും നൽകുന്നത്. അവർക്ക് വിശ്വസിക്കുവാനുള്ള കൃപ ദൈവം നൽകുന്നു. വിശ്വാസം, യുക്തിപരമായ ബോധ്യപ്പെടലല്ല, ആശിക്കുന്നതിന്റെ ഉറപ്പും കാണാത്ത കാര്യങ്ങളുടെ നിശ്ചയവുമാണ് എന്ന് വചനം (എബ്രാ. 11:1) പഠിപ്പിക്കുന്നു.



---

പെട്ടിയിൽ രക്തവും വെള്ളവും കണ്ട് തുറന്നവർ ആശ്ചര്യ ഭരിതരായി. ഭൗതിക ശരീരം ദ്രവിച്ചിരുന്നില്ല. ആ മുഖത്തു നിന്നും സ്ഫുരിച്ച ശോഭകൊണ്ട് അവിടെല്ലാം നിറഞ്ഞു. രക്തവും വെള്ളവും നിറഞ്ഞ് അദ്ദേഹത്തെ ധരിപ്പിച്ചിരുന്ന അംശവസ്ത്രങ്ങൾ ഇപ്പോൾ മ്യൂസിയത്തിൽ പ്രദർശിപ്പിച്ചിട്ടുണ്ട്. ഈ വസ്തുതകളെല്ലാം അദ്ദേഹത്തെ വാഴ്ത്തപ്പെട്ടവനായും തുടർന്നു വിശുദ്ധനായും പ്രഖ്യാപിക്കുവാനുള്ള കാരണമായി തീർന്നു 1977 ഒക്ടോബർ 9-ാം തീയതി ലെബനോനിലെ മാറാനീത്ത സഭയുടെ വിശുദ്ധനായി ഷാർബലിനെ പ്രഖ്യാപിച്ചു. ലെബനോനിലെ കാരകിൽ വൃക്ഷങ്ങളാൽ ചുറ്റപ്പെട്ട്, ആ ഭൗതിക ശരീരം വഹിച്ചുകൊണ്ട്, അന്നായ എന്ന പർവ്വത ശിഖരങ്ങളിലെ കൊച്ചു ഗ്രാമം തെക്കു പടിഞ്ഞാറായി കിടക്കുന്ന മദ്ധ്യധരണിക്കടലിനെ നോക്കി പുഞ്ചിരിച്ചുകൊണ്ട്, അല്പം നിഗളഭാവത്തിൽ നില്ക്കുന്നു. കാരണം, ലെബനോനിൽ വരുന്ന ഏവരും ഈ കബറിടം ദർശിക്കാതെ പോവുകയില്ല. ഡിസംബർ മാസത്തിൽ തീർത്ഥാടക സംഘങ്ങൾ അന്നായയിലേക്ക് പോകുന്നതു ലെബനോനെ കൗതുകമൂട്ടുന്ന ഒന്നായി മാറിയിരിക്കുന്നു. വിശുദ്ധന്റെ ജന്മനാടും ഭവനവും ഇന്നും പഴയ ഭാവത്തിലും രൂപത്തിലും സൂക്ഷിച്ചിരിക്കുന്നു. ജന്മഗൃഹത്തിൽ അൾത്താര സ്ഥാപിച്ചിട്ടുണ്ട്. അവിടെയിരുന്നു ധ്യാനിക്കുവാൻ അനേകർ വരുന്നതായി കാണാം. വി. ഷാർബലിനെ മാമോദീസ മുക്കിയ ദേവാലയവും പഴമ നഷ്ടപ്പെടാതെ ആരാധനയ്ക്കായി ജനങ്ങളെ സ്വീകരിച്ചു നില്ക്കുന്നു.

ഒരു സമൂഹത്തിൽ വിശുദ്ധന്മാരുണ്ടാകുന്നത് പല ശതാബ്ദങ്ങളിലായി പോലും വിരളമാണ്. ദൈവം അവരെ വിശുദ്ധന്മാരായി ശുദ്ധീകരിക്കുന്നത്, ദൈവത്തിന്റെ അദൃശ്യമായ കൃപയെ ദൈവത്തിൽ നിന്നും പ്രാപിച്ച് വിശ്വാസികൾക്കു കൊടുക്കുവാനും, സകല മനുഷ്യരെയും ദൈവത്തിനു സമർപ്പിച്ചുകൊണ്ട് പ്രാർത്ഥിക്കുവാനുമാണ്.

സഭയുടെ ആദ്ധ്യാത്മിക നവീകരണത്തിന് ഈ പ്രഖ്യാപനം വഴിതെളിച്ചു. ലെബനോനിലെ പരമ്പരാഗതമായുള്ള മാറാനീത്ത സഭയുടെ പൗരസ്ത്യ ആദ്ധ്യാത്മികതയ്ക്ക് പുതിയ മാറ്റങ്ങളെ തേടുകയായിരുന്നു ഈ വിശുദ്ധൻ. പരിശുദ്ധാത്മാവിന്റെ കിന്നരമായിരുന്നു വി. ഷാർബൽ. തേനീച്ചക്കൂട്ടുപോലെയാണ് ഈ വിശുദ്ധന്റെ കബറിടം. അവിടെ നിന്നും സ്ഫുരിക്കുന്ന ആദ്ധ്യാത്മിക സ്രോതസ്സിനെ നുകരുവാൻ ആയിരങ്ങൾ ആ കബറിടം പൊതിഞ്ഞു നില്ക്കുന്നു. സെന്റ് മറൂൺ ആശ്രമത്തിന്റെ അങ്കണത്തിലെ വിശുദ്ധി മറ്റ് സ്ഥലങ്ങളിലേക്ക് വ്യാപിച്ചു. അനേകർ ദാരിദ്ര്യം, ബ്രഹ്മചര്യം എന്നീ വ്രതവുമായി ആശ്രമ ജീവിതം ആരംഭിച്ചു. പലരും ഏകാന്തവാസികളായി ഇന്നും പല ഗുഹകളിലും ഇരുന്നു പ്രാർത്ഥിക്കുന്നു. ഇതിനെല്ലാം സാക്ഷിയായി ആശ്രമമുറ്റത്തെ ദേവദാരു വൃക്ഷം പുഞ്ചിരിയോടെ അല്പം അഹന്തയോടെ തലയാട്ടി സന്ദർശകരെ സ്വീകരിച്ചുകൊണ്ട് നില്ക്കുന്നു.

ലെബനോനിലെ മാറാനീത്ത സഭ മലങ്കര സഭയ്ക്കു നല്കുന്ന ഒരു സന്ദേശമുണ്ട്. വിശുദ്ധന്മാരുടെ കാലടികളെ പിന്തുടർന്ന് ജീവിതത്തിൽ ആ നല്ല മാതൃകയെ ആവാഹിക്കുക. സഭയുടെ ധന്യത വിശുദ്ധന്മാരുടെ കബറിൽ നിന്നും അനുസ്യൂതം ഉയർന്നുകൊണ്ടിരിക്കുന്ന ആദ്ധ്യാത്മിക പ്രകാശമാണ്. ആ പ്രകാശത്തെ കോരിയെടുക്കുക. അല്ലാതെ കബറിങ്കൽ വീഴുന്ന മാമോനെയല്ല. സന്യാസിമാർ ലളിതജീവിതം, ദയ, ദാരിദ്ര്യം, ബ്രഹ്മചര്യം എന്നിവ മാത്രം ആചരിക്കുന്നവരായിരിക്കണം. ആശ്രമങ്ങളുടെ സമീപത്തുപോലും മാമോൻ വരുവാൻ ഇടയാകരുത്.



ഒരു കുഞ്ഞിന് തന്റെ മാതാപിതാക്കളിലുള്ള വിശ്വാസം യുക്തിപരമായ ബോധ്യപ്പെടലല്ല, ആശിക്കുന്നതിന്റെ ഉറപ്പും കാണാത്ത കാര്യങ്ങളുടെ നിശ്ചയവുമാണ്. ഇതുപോലെ ഒരു കുഞ്ഞിന് ദൈവത്തിലും വിശ്വാസമുണ്ടാകും. അങ്ങനെയുള്ള വിശ്വാസത്തിന് ശിശുക്കൾക്ക് അർഹതയുള്ളതുകൊണ്ടാണ്, യേശുക്രിസ്തു ദൈവരാജ്യയോഗ്യത ശിശുക്കൾക്ക് നൽകിയത്.

ശിശുക്കളെ എന്റെ അടുക്കൽ വരുവാൻ വിടുവിൻ അവരെ തടയരുത്, ദൈവരാജ്യം ഇങ്ങനെയുള്ളവരുടേതല്ലോ (മർക്കോ. 10:14). ഇതുകൂടാതെ, വിശ്വാസത്തെ ഒരു ദാനമായിട്ടാണ് പുതിയനിയമം കാണുന്നത്. കൃപയാലല്ലോ നിങ്ങൾ വിശ്വാസം മൂലം രക്ഷിക്കപ്പെട്ടിരിക്കുന്നത്. അതിനും നിങ്ങൾ കാരണമല്ല; ദൈവത്തിന്റെ ദാനമത്രെയാകുന്നു (എഫേസ്യ 2:8). വിശ്വാസത്തിന്റെ ദാനം പ്രാപിച്ച് വീണ്ടും ജനനമുണ്ടായി ദൈവമക്കളായി ദൈവകൃപയിൽ വരുന്നവരെല്ലാം ബോൺഎഗെയിൻ ആണ്. ബോൺഎഗെയിൻ ആകുവാനുള്ള വാഗ്ദത്തം അതിരുകളും ഉപാധികളും ഇല്ലാതെയാണ് ദൈവം തന്നിരിക്കുന്നത്. വാഗ്ദത്തം നിങ്ങൾക്കും നിങ്ങളുടെ മക്കൾക്കും നമ്മുടെ ദൈവമായ കർത്താവ് വിളിച്ചുവരുത്തുന്ന ദുരസ്ഥരായ ഏവർക്കും ഉള്ളതല്ലോ (അപ്പോ.പ്ര. 2:39). വാഗ്ദത്തം പ്രാപിക്കുന്നതിന് പ്രായമോ യുക്തിപരമായ അവസ്ഥയോ ഒരു തടസ്സമായിരുന്നുവെങ്കിൽ പുതിയ നിയമത്തിൽ അതു സൂചിപ്പിക്കുമായിരുന്നു കുടുംബങ്ങളായി വീണ്ടും ജനനത്തിന്റെ സ്നാനം സ്വീകരിച്ചതിനെക്കുറിച്ചു പറയുന്ന അവസരങ്ങളിൽ (അപ്പോ. പ്ര. 16:15,33., 1 കൊരി. 1:16) ഒന്നിൽ പോലും കുഞ്ഞുങ്ങളെ മാറ്റി നിർത്തിയെന്നു പറയുന്നില്ല. കുഞ്ഞുങ്ങൾ സ്വർഗ്ഗീയ പിതാവിനെ അറിഞ്ഞിരിക്കുന്നു എന്നു പറയുകയും (1 യോഹ. 2:13) അവർ വിശുദ്ധരാകയാലാണ് (പുതിയ നിയമത്തിൽ വിശുദ്ധർ എന്ന പദം വിശ്വാസികളെ സൂചിപ്പിക്കുവാനാണ് ഉപയോഗിച്ചിരക്കുന്നത്) വീണ്ടും ജനനം പ്രാപിച്ചവർ ക്രിസ്തീയ വിശ്വാസത്തിലും അനുഭവത്തിലും വളർത്തപ്പെടണം എന്നുള്ളതിന് യാതൊരു തർക്കവുമില്ല. പ്രായത്തിനനുസരിച്ച് ക്രിസ്തീയപരിജ്ഞാനത്തിൽ വളരണം എന്നുള്ളത് അനിഷേധ്യപരമാർത്ഥമാണ്. ഈ വസ്തുതയാണ് വി. പൗലോസ്, തിമോത്തിയോസിനെ ഓർപ്പിച്ചത്.

നീയോ ഇന്നവരോടു പഠിച്ചു എന്ന് ഓർക്കുകയും ക്രിസ്തുയേശുവിലുള്ള വിശ്വാസത്താൽ നിന്നെ രക്ഷയ്ക്കു ജ്ഞാനിയാക്കുവാൻ മതിയായ തിരുവെഴുത്തുകളെ ബാല്യം മുതൽ അറികയും ചെയ്യുന്നതുകൊണ്ടു നീ പഠിച്ചും നിശ്ചയം പ്രാപിച്ചും ഇരിക്കുന്നതിൽ നിലനിൽക്ക (2 തിമോത്തി 3:14,15).

രക്ഷിക്കപ്പെട്ടു എന്ന നിർണ്ണയത്തിൽ രക്ഷാശാസ്ത്രത്തെ ഒതുക്കുന്നതു ശരിയല്ല. രക്ഷിക്കപ്പെട്ടു എന്നു പറഞ്ഞാൽ രക്ഷയുടെ അനുഭവത്തിലേക്ക് പ്രവേശിച്ചു എന്നേ അർത്ഥമുള്ളൂ. ക്രിസ്തുവേശുവിലായിത്തീർന്ന് അവസാനംവരെ ക്രിസ്തുവേശുവിൽ വളരുന്നവർക്കേ, ശിക്ഷാവിധിയിൽ നിന്ന് മോചനം അവകാശപ്പെടാനാവൂ.

വിശ്വാസത്താൽ നീ നിലനില്ക്കുന്നു; ഞെളിയാതെ ഭയപ്പെടുക. സ്വാഭാവിക കൊമ്പുകളെ ദൈവം ആദരിക്കാതെ പോയെങ്കിൽ നിന്നെയും ആദരിക്കാതെ വന്നേക്കും. ആകയാൽ ദൈവത്തിന്റെ ദയയും ഖണ്ഡിതവും കാൺക; വീണവരിൽ ദൈവത്തിന്റെ ഖണ്ഡിതവും; നിന്നിലോ നീ ദയയിൽ നിലനിന്നാൽ ദയയും തന്നെ; അല്ലെങ്കിൽ നീയും ഛേദിക്കപ്പെടും (റോമ. 11:20–22).

അതുകൊണ്ട് രക്ഷയുടെ അനുഭവത്തിന്റെ മൂന്ന് അവസ്ഥകളും ചേർത്തു വേണം രക്ഷാശാസ്ത്രം മനസ്സിലാക്കുവാൻ. വീണ്ടും ജനനത്തിന്റെ സ്നാനം പ്രാപിച്ച് ദൈവരാജ്യാനുഭവത്തിലേക്ക് പ്രവേശിച്ചവരെ പൊതുവിൽ രക്ഷിക്കപ്പെട്ടു (ഉദാ. റോമ. 8:24, എഫേ. 2:8) എന്നും, അവർ അതിൽ വളരുമ്പോൾ രക്ഷിക്കപ്പെടുന്നു (അപ്പോ.പ്ര.2:47, 1 കൊരി. 1:18) എന്നും, രക്ഷയുടെ പൂർത്തീകരണം ആത്യന്തികമായി പ്രാപിക്കുമ്പോൾ രക്ഷിക്കപ്പെടും (അപ്പോ. പ്ര. 15:11; റോമ. 5:10) എന്നുമാണ് പുതിയനിയമം പഠിപ്പിക്കുന്നത്.

കൂടാതെ വീണ്ടും ജനനത്തിന്റെ ക്രിസ്തീയസ്നാനത്തിൽനിന്ന് വ്യത്യസ്തമായി ആത്മാഭിഷേകം പ്രാപിക്കണം എന്ന് ബോൺ എഗെയിൻ ഭക്തിക്കാർ പഠിപ്പിക്കുന്നത് തെറ്റാണ്. വെള്ളത്താലും ആത്മാവിനാലും ഉള്ള ഒരു സ്നാനത്തെക്കുറിച്ചാണ് യേശുക്രിസ്തു പഠിപ്പിച്ചത് (യോഹ. 3:15)

കേവലം ജലസ്നാനം കൊണ്ട് ക്രിസ്തീയ സ്നാനം ആകുന്നില്ല. ജലസ്നാനവും, പരിശുദ്ധാത്മ പ്രാപ്തിയും ചേർന്നാലേ ക്രിസ്തീയ സ്നാനം പൂർത്തീകരിക്കപ്പെടുന്നുള്ളൂ.(ഉദാ. അപ്പോ.പ്ര. 19:1–7). പരിശുദ്ധാത്മ പ്രാപ്തിയോടെയുള്ള വീണ്ടും ജനനസ്നാനം സ്വീകരിച്ചവർക്ക് വീണ്ടും പരിശുദ്ധാത്മാഭിഷേകം ആവശ്യമില്ല; ആത്മാവിന്റെ പുതുക്കം അഥവാ ജ്വലനം ഉണ്ടായിക്കൊണ്ടിരുന്നാൽ മതി. അതിനുവേണ്ടിയാണ് കൗദാശികജീവിതവും വചനധ്യാനവും ഉപവാസവും പ്രാർത്ഥനയും ഒക്കെ.

ചുരുക്കത്തിൽ ബോൺഎഗെയിൻ ഭക്തിയുടെ അപകടങ്ങളും അവ നമുക്കു നൽകുന്ന സന്ദേശങ്ങളും തഴെപ്പറയുന്നവയാണെന്നു തോന്നും.

a) ബോൺ എഗെയിൻ ഭക്തിയുടെ അപകടങ്ങൾ

1) അപ്പോസ്തോലികമായി പ്രാപിച്ചു

ശേഷം 30-ാം പേജിൽ

## VII<sup>TH</sup> DEATH ANNIVERSARY

## 27-2-2002



## LUKOSE PODIYAN

**Nelivila House, Elampal, Punalur**

*"They who served and died in hope. Trusting in Thy mercy, Lord may Thy living voice the raise from their graves to Paradise".*

*By Sorrowing Family*

**Leelamma Podiyan, Shibu Podiyan, Viji Podiyan, Aaron Podiyan**

# മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം കാതോലിക്കേറ്റിനു മുമ്പ്

എം. കുര്യൻ തോമസ് & വർഗീസ് ജോൺ തോട്ടപ്പുഴ

കഴിഞ്ഞ ഇരുപതു നൂറ്റാണ്ടുകളിൽ മലങ്കര നസ്രാണികളുടെ ഏറ്റവും തീവ്രമായ വികാരമായിരുന്നു മാർതോമ്മാ പൈതൃകം. പോർട്ടുഗീസ് കാലഘട്ടത്തിലെ റോമൻ കത്തോലിക്കാ കടന്നുകയറ്റത്തിനെതിരെ ഏറ്റവും ശക്തമായ പ്രതിരോധം മലങ്കര നസ്രാണികൾ തീർത്തത്, മാർത്തോമ്മായുടെ 'മാർഗ്ഗവും വഴിപാടും' (വിശ്വാസവും ജാതിയും) എന്ന അടിസ്ഥാനത്തിലായിരുന്നു.[1] ഈ പൈതൃകത്തിന്റെ ഭാഗമായാണ് 1912 മുതൽ തന്നെ മലങ്കരയിലെ പൗരസ്ത്യ കാതോലിക്കാമാർ 'മാർതോമ്മാ ശ്ളീഹായുടെ' സിംഹാസനം എന്ന സംജ്ഞ ഉപയോഗിച്ചുവന്നത്.

എന്നാൽ അതിലും പിമ്പോട്ടു പോയാൽ മലങ്കര സഭയെ മൂന്നു നൂറ്റാണ്ടുകാലം ഭരിച്ച മലങ്കര മെത്രാന്മാരും അതിനും മുമ്പ് സഭാദ്ധ്യക്ഷൻമാരായി വന്ന പേർഷ്യൻ മെത്രാൻമാരും മാർതോമ്മാ ശ്ലീഹായുടെ സിംഹാസനം ഉപയോഗിച്ചിരുന്നു. അവയിൽ ഏതാനും ചിലതുമാത്രമാണ് ഈ ലേഖനത്തിന്റെ പ്രതിവാദ്യവിഷയം.

മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം പ്രതിപാദിക്കുന്ന ആദ്യരേഖ എ.ഡി. 1301 ൽ കൊടുങ്ങല്ലൂർ വെച്ച് ഒരു സഖറിയ ശെമ്മാശൻ പകർത്തിയെഴുതിയ കൽദായ സുറിയാനി വേദവായനക്കുറിപ്പു പുസ്തകമാണ്. വത്തിക്കാൻ ലൈബ്രറിയിൽ സൂക്ഷിക്കുന്ന ടി. ഗ്രന്ഥത്തിന്റെ (Vat.Syr.22) കോലഫോൺ (പകർപ്പെഴുത്തു വിവരം)-ൽ അന്ന് ഭരിക്കുന്ന മെത്രാപ്പോലീത്തായെപ്പറ്റി "ഞങ്ങളുടെ തലവനായ മാർ യാക്കോബ്, മാർ തോമാശ്ലീഹായുടെ പരിശുദ്ധ സിംഹാസനത്തിന്റെയും (The holy see of Apostle Mar Thomas) ഇന്ത്യൻ സഭ മുഴുവന്റെയും അദ്ധ്യക്ഷനും തലവനും എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളത് [2]. (റോമൻ കത്തോലിക്കാ സഭയുടെ തലവനായ മാർപ്പാപ്പാ "The Holy Roman See" എന്നുപയോഗിക്കുന്നതുമായി താരതമ്യം ചെയ്യുക).

1653 ൽ കൂനൻ കുരിശു സത്യം മുതൽ 1815 വരെ മലങ്കര ഭരിച്ച ഒൻപതു മെത്രാൻമാരുടെയും സ്ഥാനനാമം മാർത്തോമ്മാ എന്നായിരുന്നു. ഇവരിൽ മൂന്നു പേരുടെയെങ്കിലും സ്വന്തം പേര് വ്യത്യാസ്തമായിരുന്നു. ഈ സ്ഥാനനാമം മാർത്തോമ്മാ സിംഹാസനത്തിന്റെ ബഹിർസ്ഫുരണമായി വേണം കണക്കാക്കാൻ.

വ്യക്തമായും "മാർത്തോമാശ്ലീഹായുടെ സിംഹാസനം" എന്നു പരാമർശിക്കുന്ന ലഭ്യമായ ആദ്യരേഖ മലങ്കര മെത്രാപ്പോലീത്താ ചേപ്പാട് മാർ ദീവന്നാസ്യോസ് നാലാമൻ തൊഴിയൂർ ഇടവകയുടെ കുത്തൂർ ഗീവർഗീസ് മാർ കൂറിലോസിന് കൊ.വ. 1005 (AD. 1830) മീനം 15-നു നൽകിയ സ്താത്തിക്കോനാണ്. "ദൈവകൃപയാൽ ഇന്ത്യയുടെ അതൃത്തിയിലുള്ള മലയാളത്തിൽ വസിക്കുന്ന ക്രിസ്തുവിന്റെ ആട്ടിൻ കുട്ടികളുടെയും പെണ്ണാടുകളുടെയും ഇടയനും യാക്കോബായ സുറിയാനി ക്രിസ്ത്യാനി സമൂഹത്തിന്റെ പിതാവും പരിശുദ്ധനും ഭാഗ്യവാനുമായ മാർ തോമസ് അപ്പോസ്ഥലന്റെ സിംഹാസനാരൂഢനുമായിരിക്കുന്ന ഫിലിപ്പോസെന്ന ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ആയ നാം....." [3] എന്നാണ് സ്താത്തിക്കോൻ ആരംഭിക്കുന്നത്.

മാർ ദിവന്യാസ്യോസ് നാലാമന് 1840 കന്നി 1-നു അന്ത്യോഖ്യായുടെ പ. ഏലിയാസ് ദ്വിതീയൻ പാത്രിയർക്കീസ് അയച്ച കൽപ്പനയിൽ മലങ്കരസഭയെ വിശേഷിപ്പിച്ചിരിക്കുന്നത്. "പരിശുദ്ധ അപ്പോസ്തോലനായ മാർത്തോമ്മായുടെ സിംഹാസന ഇടവക"[4] എന്നാണ്.

1848 ലെ കൊച്ചി പഞ്ചായത്തു വിധി പ്രകാരം മലങ്കര മെത്രാൻ സ്ഥാനം പ്രാപിച്ച പാലക്കുന്നത്ത് മാർ മാത്യൂസ് അത്താനാസ്യോസ് "പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം" എന്ന സ്ഥാനം ഉപയോഗിച്ചിരുന്നു. തോമസ് അത്താനസ്യോസിനെ തന്റെ പിൻഗാമിയായി വാഴിച്ചപ്പോൾ നൽകിയ സ്ഥാത്തിക്കോനിൽ അദ്ദേഹം മാർത്തോമ്മാശ്ലീഹായുടെ സിംഹാസനാരൂഢനാണെന്നും പിൻഗാമിയെ വാഴിക്കുന്നത് ആ സിംഹാസനത്തിലേയ്ക്കാണെന്നും വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്.[5] കൊല്ല വർഷം 1048 (1873) നു മുമ്പു തന്നെ അദ്ദേഹം കല്പനകളിൽ മലങ്കര സിംഹാസനം എന്നെഴുതുക പതിവായിരുന്നു എന്ന് തോമസ് അത്താനാസ്യോസ് സെമിനാരിക്കേസിൽ മൊഴികൊടുത്തിട്ടുണ്ട്. നവീകരണ സുറിയാനിക്കാർ (മാർത്തോമ്മ സഭ) അവരുടെ സഭാതലവനെ സംബോധന ചെയ്യുന്നത് "മലങ്കര ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ മെത്രാപ്പോലീത്താ" [6]എന്നാണ്. ഇപ്പോൾ അവരുടെ കല്പനകളുടെ തലവാചകം "മലങ്കര ശ്ലീഹായുടെ സിംഹാസനത്തിന്റെ .......... മാർതോമ്മാ മെത്രാപ്പോലീത്താ" എന്നാണ്.

1846ൽ മലങ്കരെ എത്തി, മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിനു അവകാശവാദം ഉന്നയിക്കുകയും 1848 ലെ കൊച്ചി പഞ്ചായത്തു വിധിമൂലം ആസ്ഥാനം ലഭിക്കാതെ പോവുകയും ചെയ്ത അന്ത്യോഖ്യൻ മേൽപ്പട്ടക്കാരനായിരുന്നു യുയാക്കിം മാർ കൂറീലോസ്. 1874-ൽ കാലം ചെയ്യുന്നതു വരെയും അദ്ദേഹം അധികാരമില്ലെങ്കിലും "മലങ്കര മെത്രാപ്പോലീത്ത" എന്നു ഭാവിച്ചിരുന്നു. അദ്ദേഹം സ്ഥാപിച്ച ഫോർട്ടുകൊച്ചി പള്ളിയിൽ ഉപയോഗിച്ചിരുന്ന തബ്ലൈത്തയിൽ "ഇന്ത്യയിലെ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ യുയാക്കീം കൂറിലോസ് മെത്രാപ്പോലീത്തായുടെ കൈകളാൽ............." [7] എന്നു സുറിയാനിയിൽ എഴുതിയിട്ടുണ്ട്.

1857 ൽ മലങ്കര സന്ദർശിച്ച യറുശലേമിലെ സുറിയാനി പാത്രിയർക്കീസായ മാർ ഗ്രീഗോറിയോസ് അബ്ദേദുനുഹറോ 1857 മീനം 13-നു റാക്കാട്ടുപള്ളി സന്ദർശിച്ചു. അതിന്റെ സ്മാരകമായി അദ്ദേഹം അവിടുത്തെ വി. മദ്ബഹായിൽ സ്ഥാപിച്ച ശിലാരേഖയിൽ യുയാക്കിംകൂറിലോസിനെ "മലങ്കരയുള്ള മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ വാഴുന്ന" [8] എന്നാണ് വിശേഷിപ്പിക്കുന്നത്.

പുലിക്കോട്ടിൽ മാർ ജോസഫ് ദിവന്നാസിയോസ് അഞ്ചാമനെ (1865-1909) പറ്റി കടുത്ത അന്ത്യോഖ്യാ ഭക്തനായ ഇ.എം. ഫിലിപ്പ് "മാർ ദിവന്നാസിയോസ് അഞ്ചാമൻ മാർതോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ വാഴ്ച ഉറപ്പിക്കുകയും ചെയ്തു" [9] എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്.

ഇതുപോലെ തന്നെ വി. പത്രോസ് ശ്ലീഹായ്ക്കു മാത്രമേ സിംഹാസനമുള്ളൂ എന്ന വാദം നിരർത്ഥകമാണ്. മലങ്കരയിൽ മാത്രമല്ല ക്രൈസ്തവ ലോകത്തെ പല സഭകളും അവരുടെ തലവന്മാരുടെ സ്ഥാനപ്പേരിൽ "സിംഹാസനം" ഉപയോഗിക്കുന്നുണ്ട്. ഓറിയന്റൽ ഓർത്തഡോക്സ് സഭാ കുടുംബത്തിൽ പെടുന്ന കോപ്റ്റിക്

ഓർത്തഡോക്സ് സഭാ തലവൻ "അലക്സന്ത്ര്യായുടെ പോപ്പും വിശുദ്ധ മർക്കോസിന്റെ സിംഹാസനത്തിന്റെ പാത്രിയർക്കീസും" (Pope of Alexandria and Patriarch of the See of St. Mark) എന്നാണ് അറിയപ്പെടുന്നത്. ഇപ്പോഴത്തെ സഭാതലവൻ പോപ്പ് ഷെനൗഡാ III, വി. മർക്കോസ് മുതലുള്ള 117-ാമത്തെ പാത്രിയർക്കീസാണ്. സമന്മാരായ ഓറിയന്റൽ ഓർത്തഡോക്സ് സഭാ തലവന്മാരുടെ ഇടയിൽ അദ്ദേഹത്തിന് ഒന്നാം സ്ഥാനമാണുള്ളത്. വി. പത്രോസ് ശ്ലീഹായുടെ പിൻഗാമിയായ പ. അന്ത്യോഖ്യാ പാത്രിയർക്കീസിന് രണ്ടാം സ്ഥാനവും. നാലാം നൂറ്റാണ്ടിലെ സ്ഥാനക്രമമനുസരിച്ചാണിത്.

അർമേനിയൻ സഭയിൽ 'വിശുദ്ധ എച്ച്മിയാഡ്സിനിലെ മാതൃ സിംഹാസനത്തിലെ' സുപ്രിം കാതോലിക്കായുടെ കീഴ്സ്ഥാനി മാത്രമായ ജറുസലേമിലെ അർമേനിയൻ പാത്രിയർക്കീസ് "വിശുദ്ധ യാക്കോബിന്റെ ശ്ലൈഹിക സിംഹാസനത്തിന്റെ പാത്രിയർക്കീസ് " (Patriarch of the Apostolic Throne of St. James) എന്ന സ്ഥാനപ്പേരിലാണ് അറിയപ്പെടുന്നത്. നമ്മുടെ കർത്താവിന്റെ സഹോദരനും ഊർശ്ലേമിലെ ഒന്നാമത്തെ എപ്പിസ്കോപ്പായുമായ മാർ യാക്കോബിനെയാണ് ഇവിടെ ഉദ്ദേശിക്കുന്നത്. ശ്ലീഹന്മാരായ വി. ബർത്തലോമിയായുടെയും വി. തദ്ദായിയുടെയും പിൻഗാമിയായ സുപ്രിം കാതോലിക്കായ്ക്ക് തന്റെ കീഴ്സ്ഥാനിയായ ജറുസലേം പാത്രിയർക്കീസ് ഈ സ്ഥാനപ്പേര് ഉപയോഗിക്കുന്നതിൽ യാതൊരെതിർപ്പുമില്ല. ഒരേ സഭയിൽ തന്നെ ഒന്നിലധികം ശ്ലൈഹിക സിംഹാസനമാകാം എന്നുള്ളതിന് ഉത്തമ ഉദാഹരണമാണിത്. അഞ്ചാം നൂറ്റാണ്ടിൽ മാത്രമാണ് ജറുസലേമിലെ അർമേനിയൻ മെത്രാൻ 'പാത്രിയർക്കീസ്' എന്ന സ്ഥാനപ്പേരു സ്വീകരിക്കുന്നത്.

"എത്യോപ്യയുടെ പാത്രിയർക്കീസും വി. തക്ലേഹൈമനോത്തിന്റെ സിംഹാസനത്തിന്റെ എസ്ചെഗേ്വയും" (Patriarch of Ethiopia and Echegue of the See of St.Teklehaymanot) എന്നാണ് എത്യോപ്യൻ സഭാദ്ധ്യക്ഷന്റെ സ്ഥാനനാമം. ഇപ്പോഴത്തെ ആബുനാ പൗലോസ്, അഞ്ചാമത്തെ പാത്രിയർക്കീസും 62-ാമത്തെ എസ്ചെഗേ്വയുമാണ്. 13-ാം ശതകത്തിലെ വി. തക്ലേഹൈമനോത്തിനെയാണ് ഒന്നാമത്തെ എസ്ചെഗേ്വയായി പരിഗണിക്കുന്നത്. 16-ാം നൂറ്റാണ്ടിനു മുമ്പ് മലങ്കര സഭയിലുണ്ടായിരുന്ന അർക്കദ്യാക്കോൻ (Archdeacon) പദവിക്കു സമാനമാണ് കോപ്റ്റിക് ബിഷപ്പിനു കീഴിലുണ്ടായിരുന്ന എസ്ചേഗേ്വ പദവി.

മലങ്കര സഭാ ചരിത്രം മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന് അനുകൂലമായും ഏകസിംഹാസന വാദത്തിന് പ്രതികൂലമായും തെളിവുകൾ നിരത്തുമ്പോൾ മറിച്ചു വാദിക്കുന്നവർ കണ്ണടച്ച് ഇരുട്ടാകുകയാണെന്ന് ഖേദപൂർവ്വം പറയേണ്ടിയിരിക്കുന്നു.

### അടിക്കുറിപ്പുകൾ

(1) സ്കറിയ സക്കറിയ, ഡോ., ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകൾ, ഇടമറ്റം, 1994 പേജ് 10; (2) Van Der Ploeg, O.P., J.P.M, The Syriac Manuscripts of St. Thomas Christians, Bangalore, 1983, p.4 (3) ഉമ്മൻ, പി.എ., ചേപ്പാട്ട് മാർ ദിവന്നാസ്യോസ്, ചേപ്പാട്, 1956, പേജ്. x-xi (4) 1889-ൽ റോയൽ കോർട്ട് വിധിയിൽ അവസാനിച്ച നവീകരണക്കാരുമായുള്ള സെമിനാരിക്കേസിൽ T. T. അക്കപ്രമാണം. (5) ജോർജ് വർഗീസ് മദ്രാസ്, മലങ്കര ഓർഡോക്സ് സുറിയാനി സഭാ ചരിത്രം, ഭാഗം 2, കോട്ടയം, 1993, പേജ് 351. (6) ചാക്കോ, റ്റി.സി., മലങ്കര മാർത്തോമ്മാ സഭാ ചരിത്ര സംഗ്രഹം, തിരുവല്ല, 2000 പേജ് 210. (7) വർഗീസ് കത്തനാർ നെടുന്തള്ളിൽ, മാർത്തോമ്മാ ശ്ലീഹായും മലങ്കര സഭയും, കൊച്ചി, 1975, പേജ് 70. (8) അബ്രഹാം മല്പാൻ കോനാട്ട്, മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം, കടമറ്റം, പേജ് 16. (9) ഫിലിപ്പ് ഇ.എം., മാർത്തോമ്മാശ്ലീഹായുടെ ഇന്ത്യൻ സഭ, ചിങ്ങവനം, 1977, പേജ് 229.

ORDER FORM

PRE-PUBLICATION

To,

The Managing Editor,
Malankara Sabha,
Devalokam P.O.,
Kottayam-686038

മലങ്കരസഭ മാസിക 2002 നവംബർ രണ്ടിനു പ്രസിദ്ധീകരിക്കുന്ന പരുമലസ്മൃതി എന്ന ഗ്രന്ഥത്തിന്റെ ഒരു കോപ്പി/ ............... കോപ്പികൾ പ്രീ-പബ്ലിക്കേഷനിൽ ബുക്ക് ചെയ്യാൻ ആഗ്രഹിക്കുന്നു. അതിന്റെ ചാർജായ Rs.150/............... ഇതോടൊപ്പം (DD/MO) ആയി അയയ്ക്കുന്നു

(No...............Date...................Amount..................Bank.........)
(DD drawn in favour of **MALANKARA SABHA** payable at Kottayam).

എനിക്കുള്ള ഒരു/........................കോപ്പി(കൾ). നേരിട്ടു കൈപ്പറ്റുന്നതാണ്.

വിലാസം (ഇംഗ്ലീഷിൽ എഴുതുക)

..........................................

..........................................

..........................................

..........................................

ഒപ്പ്.......................................

തീയതി..........................

## നിബന്ധനകൾ

1) പ്രസിദ്ധീകരണ തീയതിക്കുശേഷം പുസ്തകം നേരിട്ടു വാങ്ങേണ്ടതാണ്. വിവിധ കേന്ദ്രങ്ങളിൽ നിർദ്ദിഷ്ട തീയതികളിൽ നേരിട്ടു വാങ്ങാനുള്ള സൗകര്യം ഉണ്ടാക്കുന്നതും ആ വിവരം മുൻകൂട്ടി അറിയിക്കുന്നതുമാണ്. ആ തീയതിക്കുശേഷം കോട്ടയത്തെ ഓഫീസിൽ നിന്നു മാത്രം കോപ്പി ലഭിക്കുന്നതാണ്.

2) കോപ്പി കൈപ്പറ്റാൻ വരുമ്പോൾ രസീത് കൂടി കൊണ്ടുവരേണ്ടതാണ്.

3) തപാലിൽ വേണ്ടവർ പോസ്റ്റേജ് (Rs.25) കൂടി നൽകേണ്ടതാണ്.

ധ്യാനപംക്തി

# കർതൃദിനചിന്തകൾ

ഫാദർ എ.എം. വർഗീസ്, പന്തളം

**2002 ഫെബ്രുവരി 17**
**നോമ്പിലെ രണ്ടാം ഞായറാഴ്ച (ഗർബോ)**
**വി. ലൂക്കോസ്. 5:12-16**

കുഷ്ഠരോഗിയുടെ ഞായറാഴ്ചയെന്നുകൂടി അറിയപ്പെടുന്ന ഈ ഞായറാഴ്ച നമ്മുടെ വിശുദ്ധീകരണമാണ് പ്രധാന ചിന്താവിഷയം. നോമ്പാചരണത്തിലെ ഉപവാസവും പ്രാർത്ഥനയും പുണ്യപ്രവൃത്തികളും വ്യക്തികളെ പുതിക്കി പ്രതിഷ്ഠിക്കുവാനുള്ള ഉപാധികളാണ്.

1) കുഷ്ഠം ശരീരത്തിന്റെ ഭംഗിയേയും സൗന്ദര്യത്തെയും വികലവും വികൃതവുമാക്കുന്നതുപോലെ, പാപം ആത്മാവിന്റെ ശോഭയേയും ശക്തിയേയും നശിപ്പിക്കുന്നു. പാപിയിൽ നിന്നും ദൈവതേജസ്സ് ഉരിഞ്ഞുപോകുന്നു. എല്ലാവരും പാപം ചെയ്ത് ദൈവതേജസ് ഇല്ലാത്തവരായിത്തീർന്നു (റോമർ 3;23)

2) പാപിക്ക് നഷ്ടമായ തേജസ് അവനു തിരിച്ചു നൽകുവാൻ ദൈവപുത്രൻ മനുഷ്യനായി ഭൂമിയിലേക്കു വന്നു. തന്റെ ഏകജാതനെ നൽകുവാൻ തക്കവണ്ണം ദൈവം ലോകത്തെ സ്നേഹിച്ചു. (വി. യോഹ. 3:16) ഈ ദിവ്യ സ്നേഹമാണ് കുഷ്ഠരോഗിയുടെ ശരീരത്തിൽ തൊടുവാൻ യേശുതമ്പുരാനെ പ്രേരിപ്പിച്ചത്. എന്നോടു കനിവും കരുണയും തോന്നണമേയെന്നപേക്ഷിച്ചുകൊണ്ടു രക്ഷകന്റെ പദാന്തികത്തിലേക്ക് കുഷ്ഠരോഗി എത്തുന്നു.

3) പണ്ടുപണ്ടേ, കുഷ്ഠരോഗിയെ അശുദ്ധനെന്നു മുദ്രകുത്തി സമൂഹത്തിൽ നിന്നും ആട്ടിയോടിച്ച് അകലത്താക്കിയിരുന്ന പ്രവണത കർത്താവിന്റെ പരസ്യശുശ്രൂഷാ വേളയിലും പ്രകടമായിരുന്നു. ഒട്ടധികം കഷ്ടങ്ങളും കഠിനമായ എതിർപ്പും സഹിച്ചാണ് കുഷ്ഠരോഗി കർത്താവിനെ സമീപിച്ചത്.

4) ദൈവത്തിന്റെ ദിവ്യസ്നേഹം വെളിപ്പെടുത്തുവാൻ അവതരിച്ച ദൈവപുത്രന്, കുഷ്ഠരോഗികളോട് വിവേചനം കാട്ടുവാൻ എങ്ങനെ സാധിക്കും? എല്ലാ വരെയും താൻ സ്നേഹിച്ചു. വർഗ്ഗ വർണ്ണ വ്യത്യാസമില്ലാതെ, ചെറിയവനെന്നോ വലിയവനെന്നോ ഉള്ള വ്യത്യാസം കൂടാതെ, ദൈവസ്നേഹം പ്രത്യക്ഷപ്പെടുത്തി. ആ സ്നേഹത്തിന്റെ പ്രത്യക്ഷ ഭാവമായിരുന്നു കുഷ്ഠരോഗിയെ തൊടുവാൻ താൻ കൈ നീട്ടിയത്. അക്കാലത്ത് ആരും ചെയ്യുവാൻ മുതിരാത്ത കാര്യമായിരുന്നു അത്. പുരുഷാരം അത്ഭുതപ്പെടുകയും അസഹിഷ്ണുത പ്രകടിപ്പിക്കയും ചെയ്തപ്പോൾ "എനിക്കു മനസ്സാണ്, നീ ശുദ്ധനാകുക എന്നുള്ള സ്നേഹഗീതത്തിന്റെ ഗന്ധം അവിടെ അന്നത്തെ വായുവിനെ വിശുദ്ധമാക്കി. കുഷ്ഠം വിട്ടുമാറിയവൻ സന്തോഷത്തിന്റെ തരിപ്പിൽ തിരിച്ചുപോകുവാൻ ഭാവിച്ചപ്പോൾ കർത്താവ് ഒരു പ്രത്യേക ദൗത്യവും ദൂതും അവനു നൽകിയത് പ്രത്യേകം ശ്രദ്ധേയമാണ്.

5) മകനേ! നോക്കൂ! എന്റെ സ്പർശനം വഴിയായി സൗഖ്യം പ്രാപിച്ചുവെങ്കിലും സഭയോടും സമൂഹത്തോടും പൊരുതുവാൻ നീ പുറപ്പെടരുത്. കടപ്പാടുകൾ നിർവഹിച്ച് നീ വീണ്ടും വിശുദ്ധി

കരണം പ്രാപിക്കേണ്ടിയിരിക്കുന്നു. നീ പോയി മോശ കൽപിച്ചിട്ടുള്ള പ്രകാരം ആചാര്യന്മാരുടെ സാക്ഷ്യത്തിനായി നിന്നെത്തന്നെ അവർക്കു കാണിച്ചു കൊടുക്കുകയും നിന്റെ ശുദ്ധീകരണത്തിനു വേണ്ടി വഴിപാടുകഴിക്കയും ചെയ്ക . രോഗശാന്തി ശുശ്രൂഷയുടെയും ആത്മ നൽവരത്തിന്റെയും പേരിൽ പാവനമായ പാരമ്പര്യങ്ങൾ പരിത്യജിക്കുന്ന പുതുമക്കാർക്ക് താക്കീതും കൂടെയല്ലേ ഈ വേദഭാഗം?.

മറ്റ് അനേകം രോഗികളെയും സൗഖ്യമാക്കിയശേഷം കൂടുതൽ ഊർജ്ജം ആർജിക്കുവാൻ വീണ്ടും നിർജനസ്ഥലത്തു പോയി പ്രാർത്ഥിക്കുന്ന യേശു നാഥന്റെ മഹനീയ മാതൃക നമുക്കു പിന്തുടരാം. ആത്മാവാകുന്ന അകത്തെ മനുഷ്യനെ വികൃതമാക്കുന്ന പാപകുഷ്ഠങ്ങളിൽ നിന്നും മോചനം പ്രാപിക്കുവാൻ നമ്മുടെ നോമ്പാചാരണം നമുക്ക് സഹായകമാകട്ടെ.

## 2002 ഫെബ്രുവരി 24
## നോമ്പിലെ മൂന്നാം ഞായറാഴ്ച (ശ്മറിയോ)
## വി. മർക്കോസ് 2:1–12

1) യേശു തമ്പുരാനേ കാണുവാനും കേൾക്കുവാനും കപ്പർന്നഹൂമിലെ ജനങ്ങൾ കാട്ടുന്ന ആവേശം ഒരു ചിന്താവിഷയമാണ്. യേശുതമ്പുരാൻ മുൻപും കപ്പർന്നഹൂമിൽ വന്നിട്ടുണ്ട്. എന്നാൽ വീണ്ടും വരുന്നുവെന്ന് അവിടുത്തെ ജനങ്ങൾക്ക് അറിവു കിട്ടിയപ്പോൾ ആളുകൾ ആബാലവൃദ്ധം ഇളകി. കപ്പർന്നാഹൂമിൽ വന്നാൽ സാധാരണ താമസിക്കാറുള്ള വീട് ലക്ഷ്യമാക്കി ജനലക്ഷങ്ങൾ അങ്ങോട്ടു പോകുന്നു. ഇപ്രകാരം ജനങ്ങളെ ആകർഷിക്കുവാൻ തക്കവണ്ണം തന്റെ പക്കൽ എന്താണുണ്ടായിരുന്നത്?. മറ്റൊന്നുമല്ല; തന്റെ വചനങ്ങൾ മാത്രം. വരണ്ട വയലുകളിൽ വെള്ളം വീണാലെന്നപോലെ ആ വചനങ്ങൾ, കേൾക്കുന്നവർക്ക് ആശ്വാസവും ആത്മനിർവൃതിയും അരുളുന്നതായിരുന്നു. വഴികളിലും വാതിലുകളിലും ഒട്ടും ഇടമില്ലാതവണ്ണം ആളുകൾ തിങ്ങിക്കൂടിയെന്ന് വേദഭാഗം സാക്ഷിക്കുന്നു.

വചനങ്ങൾ, വഴി തുറക്കുന്ന വാതിലുകൾ ആയിത്തീർന്നാൽ ആളുകൾ ഓടിക്കൂടും. വചനവും പ്രായോഗിക ജീവിതവുമായി പൊരുത്തപ്പെടുന്നില്ലെങ്കിൽ ആദ്യം വരുന്നയാളുകൾ പിന്നെ വരാതെയാകും. ഉപദേശി കള്ളനെന്നുള്ള കണക്കു കൂട്ടലും ഉണ്ടാകും. യേശു തമ്പുരാന്റെ വചനവും ജീവിത ശൈലിയും ഒന്നിനൊന്ന് പൊരുത്തപ്പെട്ടപ്പോൾ പെരുത്ത ജനക്കൂട്ടം കേൾക്കുവാനും കാണുവാനും ഓടിയെത്തി.

2) തളർവാത രോഗിയെ കൊണ്ടുവരുന്നവർ. കപ്പർന്നഹൂമിലെ വീട്ടിലേക്കു പോകുന്ന നിരവധിയാളുകളിൽ ചിലർ ചേർന്ന് ഒരു തളർവാതരോഗിയെ യേശുവിന്റെ സന്നിധിയിലേക്കു കൊണ്ടു പോകുന്ന രംഗം ചിന്തനീയമാണ്. എവിടെയും എക്കാലത്തും സന്മനസുള്ള കുറേപ്പേർ കാണുമല്ലോ. സമൂഹത്തിൽ പ്രത്യേകം പേരെടുത്തു പറയുവാൻ ഒന്നുമില്ലാത്ത നല്ല മനുഷ്യർ. അവർ മനസലിവുള്ളവരാണ്. തളർവാത രോഗിയെ താങ്ങിയെടുത്തു കൊണ്ടു പോയ നാലാളുകൾ നാനാഭാഗത്തുമുള്ള നല്ലയാളുകളെ പ്രതിനിധീകരിക്കുന്നു. അവയവങ്ങൾ അനക്കുവാൻ പോലും കഴിയാതെ തളർന്നു കിടക്കുന്നവനെ എങ്ങനെയെങ്കിലും യേശുവിന്റെ മുൻപാകെ എത്തിക്കുവാൻ സാധിച്ചാൽ അവൻ സുഖം പ്രാപിച്ച് എഴുന്നേറ്റു പോകുമല്ലോയെന്നുള്ള പരോപകാരത്തിന്റെയും സ്നേഹത്തിന്റെയും ചിന്തമാത്രമാണ് അവനെ പൊക്കിയെടുക്കുവാൻ അവരെ പ്രേരിപ്പിച്ചത്.

പക്ഷെ അവരെ വളരെയധികം വിഷമിപ്പിച്ച രംഗമാണ് കപ്പർന്നഹൂമിലെ വീട്ടിൽ അവർ കണ്ടത്. രോഗിയേയും വഹിച്ചു കൊണ്ട് മുന്നോട്ടു നീങ്ങി യേശു തമ്പുരാന്റെ മുൻപിൽ ഇറങ്ങുവാൻ കഴിയാത്ത വണ്ണം തിക്കും തിരക്കും. സാധാരണഗതിയിൽ രോഗിയെ അവിടെ എവിടെയെങ്കിലും ഇറക്കി വച്ചശേഷം അവരവരുടെ വഴിക്കു പോകുവാൻ പ്രേരിപ്പിക്കുന്ന വിഷമം പിടിച്ച രംഗം.

എന്നാൽ രോഗിയെ കൊണ്ടുവന്നവർ രോഗമില്ലാത്ത മാനസികാവസ്ഥയിൽ ആയിരുന്നു. മറ്റു മാർഗ്ഗങ്ങൾ ഒന്നുമില്ലെന്നു കണ്ടപ്പോൾ യേശുതമ്പുരാൻ ഇരുന്ന വീടിന്റെ മേൽക്കൂര പൊളിച്ച് രോഗിയെ കട്ടിലോടുകൂടെ താഴേക്ക് ഇറക്കി. അവരുടെ വിശ്വാസം കണ്ടിട്ട് യേശുതമ്പുരാൻ പക്ഷവാതക്കാരനെ സൗഖ്യമാക്കുന്നു. അവനെ ചുമന്നു കൊണ്ടുവന്നവരുടെ സംതൃപ്തിയും സന്തോഷവും വർണ്ണനാതീതമാണ്. സ്വാർത്ഥതയ്ക്കപ്പുറം മനസലിവുള്ള സന്മനസുകാരുടെ സമാധാനവും സന്തോഷവും എത്രവലിയത്?. ഭൂമിയിൽ സന്മനസ്സുള്ളവർക്കു സമാധാനം എന്ന് തിരുജനനത്തിൽ മുഴങ്ങിയ അശ്ശരീരി ഇങ്ങനെയുള്ളവരെപ്പറ്റിയല്ലേ?

ഇവിടെ ഒരു കാര്യം പ്രത്യേകം ശ്രദ്ധിക്കുക. മദ്ധ്യസ്ഥതയെന്നു പറയുന്നത് പുച്ഛിച്ചു തള്ളുന്നവരുണ്ട്. പാപിയായാലും രോഗിയായാലും മറ്റു ദൈന്യാവസ്ഥയിലുള്ളവരായാലും അവർക്കുവേണ്ടി മറ്റുള്ളവർ കഴിക്കുന്ന യാചനകളും ത്യാഗപൂർണ്ണമായ സേവനങ്ങളും കൈക്കൊള്ളപ്പെടും. ആവശ്യാനുസരണം അവനവൻ തന്നെ അപേക്ഷിച്ചെങ്കിലേ അംഗീകരിക്കപ്പെടുകയുള്ളവെന്നുള്ള സത്യം നിലനിൽക്കെത്തന്നെ പ്രാതിനിധ്യം വഹിക്കുന്നവരുടെ വിശ്വാസവും വീക്ഷണവും കൂടി അംഗീകരിക്കപ്പെടുന്നു വെന്ന് കാണാം. യേശുതമ്പുരാൻ പക്ഷ വാതക്കാരനു വേണ്ടി കഷ്ടപ്പെട്ടവരുടെ വിശ്വാസം കണക്കിലെടുത്ത് രോഗിക്കു സൗഖ്യം നൽകുന്നു.

3) പാപമോചനവും രോഗമോചനവും. മിക്കവാറും രോഗങ്ങൾ പാപവുമായി ബന്ധപ്പെട്ടിരിക്കുന്നു. പാപത്തിൽ നിന്നുള്ള മോചനത്തോടെ രോഗമോചനവും ലഭിക്കുന്നു. തളർവാതരോഗിയെ തളർത്തിയ പാപങ്ങൾ മോചിപ്പിച്ചിരിക്കുന്നുവെന്ന് യേശുതമ്പുരാൻ കൽപിച്ചതിന്റെ പിൻപിലെ രഹസ്യം വലുതാണ്. തന്നെ അംഗീകരിക്കാതിരുന്ന യഹൂദ ജനങ്ങൾക്കുള്ള താക്കീതും കൂടിയായിരുന്നു അത്. യേശു തമ്പുരാൻ തച്ചന്റെ മകൻ




ഒരു വിശ്വാസി തിരുവല്ല



ഒരു വിശ്വാസി പ്രക്കാനം



കൊച്ചുമോൾ
കൂടശ്ശനാട്



മറിയാമ്മ
പന്തപ്പള്ളിൽ
നെടുങ്കണ്ടം



പൗലൂസ്
ഞാട്ടുതൊട്ടിൽ
ചോറ്റാനിക്കര



മേരി വർഗീസ്
ഗാന്ധിനഗർ
ഗുജറാത്ത്



മിസ്സസ് കെ. തോമസ്
ബറോഡ


പരിശുദ്ധന്റെ
മദ്ധ്യസ്ഥത
യിൽ ഉപകാ
രസ്മരണ

ഒരു വിശ്വാസി




കോശി
ചക്കുവരക്കൽ

എന്നൊക്കെ പറയുകയും പ്രചരിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്ന എതിരാളികൾക്ക് പക്ഷവാതക്കാരന്റെ പാപമോചനം സംബന്ധിച്ചുള്ള യേശുവിന്റെ പ്രഖ്യാപനം തിരിച്ചടിയായി. മനുഷ്യപുത്രനായിപ്പിറന്ന താൻ ദൈവപുത്രനാണെന്നും പാപങ്ങളേ മോചിപ്പാൻ തനിക്ക് അധികാരമുണ്ടെന്നും അവർ അറിയേണ്ടതിനും കൂടിയാണ് മകനേ! നിന്റെ പാപങ്ങൾ ക്ഷമിക്കപ്പെട്ടിരിക്കുന്നു വെന്ന് പ്രഖ്യാപിച്ചത്.

4) ആത്മീയവും ആന്തരീകവുമായ പക്ഷവാതം അഥവാ തളർവാതം രോഗബാധിതന്റെ പ്രധാന സന്ധി ബന്ധങ്ങളെയും അവയവങ്ങളെയും ചലനങ്ങളെയും സാരമായി ബാധിക്കുന്നു. പാമ്പോ തേളോ തന്റെ നേരേവരുന്നത് കണ്ടു പേടിക്കാമെന്നല്ലാതെ, എഴുന്നേറ്റ് അവയേ അടിച്ചോടിക്കുവാൻ കഴിയാത്ത അവസ്ഥയെപ്പറ്റി ആലോചിച്ചു നോക്കുക. പാപം ഹേതുവായി തളരുന്ന മനുഷ്യന്റെ ആത്മീയാവസ്ഥയും ഇപ്രകാരം തന്നെയാണ്. തന്റെ ആത്മാവിനെ നശിപ്പിക്കുവാൻ അടുത്തടുത്തു വരുന്ന ശക്തികളോട് എതിർക്കുവാൻ കഴിയാത്ത നിശ്ചലാവസ്ഥ. നമ്മുടെ ആത്മീയമായ തളർവാതത്തിൽ നിന്നും വിമുക്തി നേടുവാൻ യേശു തമ്പുരാനെ നമുക്കു സമീപിക്കാം. നമ്മുടെ നോമ്പും നമസ്ക്കാരവും അതിന് വഴിയൊരുക്കട്ടെ.

## 2002 മാർച്ച് 3

## നോമ്പിലെ നാലാം ഞായറാഴ്ച (ക്നാനൈത്തോ)

## വി. മത്താ. 15:21–31

1) ഇന്നത്തെ വേദഭാഗം ക്നാനായക്കാരി സ്ത്രീ അനുഭവിക്കേണ്ടിവന്ന അഗ്നിപരീക്ഷണത്തിന്റെ വിവരണവും അതിൽ നിന്നുള്ള ദിവ്യദൂതുമാണ്. പരീക്ഷിക്കപ്പെടുമ്പോൾ പരിപൂർണ്ണമായ വിനയത്തോടെ അംഗീകരിപ്പാനുള്ള സന്നദ്ധതയുണ്ടാകണം. ശക്തി പ്രാപിക്കുന്നവരെ ദുർബലന്മാരാക്കുവാൻ സാത്താൻ തക്കവും തരവും തേടുന്നു. നമ്മുടെ കർത്താവ് നോമ്പിനാൽ ബലം പ്രാപിച്ചു തിരിച്ചുവന്നപ്പോൾ പരീക്ഷകൻ സമീപിക്കുന്നു. വലിയനോമ്പിൽ ക്നാനായക്കാരി സ്ത്രീ പരീക്ഷിക്കപ്പെടുന്നവർക്ക് മാതൃകയുടെ മാർഗ്ഗമായി നില കൊള്ളുന്നു.

2) ഇസ്രായേല്യ കുലത്തിൽ പെടാത്ത ഒരു പുറജാതി സ്ത്രീയായിരുന്നു യേശു തമ്പുരാനെ സമീപിച്ച ക്നാനായക്കാരി. ആ സ്ത്രീയുടെ മകൾക്കുവേണ്ടിയുള്ള മദ്ധ്യസ്ഥതയുമായിട്ടാണ് കർത്താവിനെ സമീപിക്കുന്നത്. മകൾ പിശാചു ബാധയാൽ കഠിനമായി കഷ്ടപ്പെടുന്നതിനാൽ അവളെ സഹായിക്കണമെന്നുള്ള യാചനയോടെ അവൾ കർതൃപാദങ്ങളിൽ ശരണം പ്രാപിക്കുന്നു. ശിലാഹൃദയന്മാർക്കു പോലും അലിവുണ്ടാകും വിധത്തിൽ അവൾ അപേക്ഷിക്കുന്നു. നാഥാ! അടിയനോടു ദയതോന്നണമേ. അനുഗമിക്കുന്ന ജനക്കൂട്ടത്തിന്റെയും ശിഷ്യഗണത്തിന്റെയും പ്രതീക്ഷകളെ തകിടം മറിക്കാറ് കർത്താവ് മൗനം പാലിക്കുന്നു. മാത്രവുമല്ല സ്ത്രീയുടെ നേരേ നോക്കുന്നതുപോലുമില്ല. കൂടുതൽ സങ്കടത്തോടെ സ്ത്രീ യാചന തുടരുന്നു. അവളേയും അവളുടെ യാചനയേയും അവഗണിക്കുന്ന മനോഭാവത്തോടെ യേശുതമ്പുരാൻ മുന്നോട്ടു നീങ്ങുകയാണ്.

3) ദയാലുവായ യേശു ഇത്രത്തോളം കഠിനനോയെന്ന് ആളുകൾ സംശയിക്കുന്ന നിലയിലേക്ക് കാര്യങ്ങൾ നീങ്ങുന്നു. പക്ഷെ ക്നാനായക്കാരി ഒട്ടും സംശയിച്ചില്ല. ദൃഢമായ വിശ്വാസവും പ്രത്യാശയും പുലർത്തികൊണ്ട് കരച്ചിൽ നിറുത്താതെ അനുഗമിക്കുകയാണ്. ശിഷ്യന്മാർ ശുപാർശകളുമായി സമീപിച്ചിട്ടും ഫലമുണ്ടായില്ലെന്നു മാത്രമല്ല സ്ത്രീക്ക് അതിവേ

*ശേഷം 28-ാം പേജിൽ*

# ബൈബിൾ പഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻകുരിശ്, കൊച്ചി-682 308

## ചോദ്യം

### 1 കൊരിന്ത്യർ 13-14

1. സ്നേഹമില്ലാതെ മനുഷ്യരുടെയോ ദൂതന്മാരുടെയോ ഭാഷയിൽ സംസാരിച്ചാൽ എന്താകും?
2. സ്നേഹത്തിന്റെ ഏഴ് ഗുണങ്ങൾ ഏവ?
3. താല്ക്കാലികം മാത്രമായ മൂന്നു വരങ്ങൾ ഏവ?
4. എന്നും നിലനില്ക്കുന്ന ഗുണങ്ങൾ ഏത്?
5. അന്യഭാഷക്കാരനും, പ്രവാചകനും ഏതിന് ഗുണം വരുത്തുന്നു?
6. മറ്റുള്ളവരെ പഠിപ്പിക്കുവാൻ അന്യഭാഷയാണോ മറ്റേതെങ്കിലും മാധ്യമം ആണോ ആവശ്യം?
7. വിശ്വാസികളുടെ സമൂഹമായ സഭയ്ക്ക് അന്യഭാഷയാണോ, പ്രവചനമാണോ ആവശ്യം?
8. സഭയിൽ ഉപദേശം, വെളിപാട്, അന്യഭാഷ, വ്യാഖ്യാനം തുടങ്ങിയ ഉള്ളത കലഹത്തിനല്ല പിന്നെ എന്തിനാണ്?
9. സ്ത്രീ സഭയിൽ സംസാരിക്കുന്നത് അനുചിതമല്ലോ എന്നു പറയുവാൻ കാരണം എന്ത്?
10. സഭയുടെ ആരാധനയും പ്രസംഗങ്ങളും പ്രാർത്ഥനകളും എങ്ങനെ നടക്കണമെന്നാണ് ശ്ലീഹ പറയുന്നത്?

## ഉത്തരം

### 1 കൊരിന്ത്യർ 11-12

1. പൗലോസ് ശ്ലീഹാ ക്രിസ്തുവിന്റെ അനുകാരിയായിരിക്കുന്നതു പോലെ (11:1)
2. ഏത് പുരുഷന്റെയും തല ക്രിസ്തു , സ്ത്രീയുടെ തല പുരുഷൻ, ക്രിസ്തുവിന്റെ തല ദൈവം. (11:3)
3. മൂടുപടമില്ലാതെ സ്ത്രീ പ്രാർത്ഥിക്കുകയും പ്രവചിക്കുകയും ചെയ്യുമ്പോൾ (11:5)
4. കർത്താവിൽ പുരുഷനെ കൂടാതെ സ്ത്രീയുമില്ല സ്ത്രീയെ കൂടാതെ പുരുഷനുമില്ല. (11:11)
5. ഒരുത്തൻ തർക്കിപ്പാൻ ഭാവിച്ചാൽ അങ്ങനെയുള്ള മര്യാദ ഞങ്ങൾക്കില്ല, ദൈവസഭകൾക്കുമില്ല. (11:16)
6. 1 കൊരി. (11:23,24,25,26)
7. മനുഷ്യൻ തന്നെത്താൻ ശോധന ചെയ്തിട്ടുവേണം (കുമ്പസാരിച്ചിട്ട്) കുർബ്ബാന അനുഭവിപ്പാൻ (11:28)
8. പരിശുദ്ധാത്മാവിൽ കൂടി (12:3)
9. വി. മാമ്മോദീസാ ഏറ്റ് വി. കുർബാന അനുഭവിക്ക വഴി (12:13)
10. ദൈവം സഭയിൽ ഒന്നാമത് അപ്പൊസ്തോലന്മാർ, രണ്ടാമത് പ്രവചാകന്മാർ, മൂന്നാമത് ഉപദേഷ്ടാക്കൾ ഇങ്ങനെ ഓരോരുത്തരെ നിയമിച്ചിരിക്കുന്നു. (12:28)

*12-ാം പേജിൽ നിന്നു തുടർച്ച...*

രിക്കപ്പെടുമോ എന്ന ഭയവും പലരെയും പ്രവർത്തനരഹിതരാക്കുന്നു. വെറുപ്പിന്റെയും വിഭാഗീയതയുടെയും ഇരുൾ കൂടുതൽ ശക്തമാകുന്നു എന്നതാണ് അനന്തര ഫലം. യാതൊരു പ്രതീക്ഷയ്ക്കും വകയില്ലാത്തപ്പോഴും ആശയോടെ വിശ്വസിച്ചുകൊണ്ട് അനുതപിച്ചും പ്രാർത്ഥിച്ചും മുന്നേറുന്ന സഭയിലെ സന്നദ്ധസേനയ്ക്ക് പിടിച്ചടക്കുവാൻ കഴിയുന്നതാണ് സമാധാനം.

ഹൃദയങ്ങളെ സ്നേഹം കൊണ്ടു ബന്ധിച്ച് സമാധാനം ഉണ്ടാക്കുവാൻ വിവിധ പദ്ധതികൾ ആവിഷ്ക്കരിക്കുവാൻ പൂർണ്ണസമയം പ്രാർത്ഥനാപൂർവ്വം പ്രവർത്തിക്കുന്ന പത്തു പേരെയെങ്കിലും ഉൾപ്പെടുത്തി ഒരു സഭൈക്യ കാര്യാലയം രൂപീകരിക്കേണ്ടത് സഭയുടെ ദൗത്യനിർവ്വഹണത്തിന് അത്യന്താപേക്ഷിതമാണ്. എപ്പോഴും കോടതിയിലും വക്കീലൻമാരിലും അഭയം തേടാതെ സുവിശേഷ പ്രതിബദ്ധതയുള്ള ഈ സമിതി നീതി നടപ്പാക്കാനും സമാധാനം ഉണ്ടാക്കുവാനും ഉത്സാഹിക്കും; ക്രിസ്തീയ സമൂഹം അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളിലേക്കും ഭൂമിയിൽ ജീവനു ക്ഷതമേല്പിക്കുന്ന ശക്തികളിലേക്കും ശ്രദ്ധതിരിച്ച് പരിഹാരം തേടുവാൻ ശ്രമിക്കും; സഭയിലും സമൂഹത്തിലും സമാധാനവും അഹിംസാസിദ്ധാന്തവും പ്രചരിപ്പിക്കുന്ന പാഠ്യപദ്ധതികളും പ്രസിദ്ധീകരണങ്ങളും യാഥാർത്ഥ്യമാക്കും.

വിഭാഗീയതയുടെ പ്രാരംഭ ഘട്ടങ്ങളിലെല്ലാം മലങ്കരസഭ കേരളമെന്ന കൊച്ചു സംസ്ഥാനത്തിൽ മാത്രം ഒതുങ്ങി നിന്നിരുന്നു. ഇന്ന് മലങ്കര സഭാ മക്കൾ ലോകത്തിന്റെ എല്ലാ ഭൂഖണ്ഡങ്ങളിലും എത്തിച്ചേർന്ന് ഇത് ഒരു ആഗോള സഭയായിരിക്കുന്നു. മലങ്കരസഭാ മക്കളുടെ ഐക്യം ആഗോളതലത്തിൽ സ്നേഹത്തിന്റെ പ്രായോഗിക ക്രിസ്തീയ സാക്ഷ്യമാകും. പ. പാത്രിയർക്കീസ് ബാവാ തിരുമേനി നേതൃത്വം നൽകുന്നതും പ. കാതോലിക്കാ ബാവാ നേതൃത്വം നൽകുന്നതുമായ ഓർത്തഡോക്സ് സഭകളും പരസ്പര സഹകരണത്തിലും ആദരവിലും സ്നേഹത്തിലും വർത്തിക്കുവാൻ സാഹചര്യം ഒരുക്കുന്ന ഒരു സമാധാന സുവിശേഷമാണല്ലോ മലങ്കരസഭയ്ക്ക് ഘോഷിക്കുവാനുള്ളത്.

എ.ഡി. 52 ഉം, 1653 ഉം, 1912 ഉം, 1958 ഉം പോലെ 2002 ഉം അവിസ്മരണീയമായ ഒരു വർഷമാക്കി മാറ്റുവാൻ സാധിക്കില്ലേ. ഇതിനെ തലമുറകൾക്ക് ഓർമ്മിക്കുവാനും പ്രത്യാശയോടെ തിരിഞ്ഞു നോക്കുവാനും പറ്റിയ ഒരു വർഷമാക്കുവാൻ കഴിയുമോ? വ്യവഹാരങ്ങളുടെ ഒരു നൂറ്റാണ്ടിനുശേഷം സമാധാനത്തിന്റെ ഒരു നൂറ്റാണ്ടിന് അടിസ്ഥാനമിടുവാനുള്ള നിയോഗം എങ്ങനെ സാദ്ധ്യമാകും. പ. കാതോലിക്കാബാവാ തിരുമേനിയുടെ മഹനീയമായ നേതൃത്വത്തിൽ പരിശുദ്ധാത്മ സഹായത്താൽ അസോസിയേഷനു മുമ്പും അസോസിയേഷനിലും അതിനുശേഷവുമുള്ള നടപടികൾ ഈ ചോദ്യങ്ങൾക്ക് അനുകൂലമായ ഉത്തരം നൽകുമെന്നു പ്രതീക്ഷിക്കാം. ●

26-ാം പേജിൽ നിന്നു തുടർച്ച....

ദന ഉളവാക്കുന്ന തരത്തിൽ അതാ, കർത്താവിൽ നിന്നും വാക്കുകൾ വരുന്നു.

ഇസ്രായേൽ കുലത്തിലെ കാണാതായ ആളുകളിൽ പെട്ടവളല്ലെന്നും ആകയാൽ മക്കളുടെ അവകാശമായ അപ്പം നായ്ക്കൾക്ക് ഇട്ടുകൊടുക്കുന്നത് വിഹിതമല്ലെന്നും കർത്താവിന്റെ വായിൽ നിന്നും വാക്കുകൾ വീണതോടെ വാലും ചുരുട്ടി ആ പട്ടി പിൻതിരിഞ്ഞോടുമെന്ന് കരുതിയവർക്ക് നിരാശപ്പെടേണ്ടിവന്നു. കർത്താവിനെപ്പോലും അത്ഭുതപ്പെടുത്തുമാറ് സ്ത്രീയുടെ വിശ്വാസവും വിനയവും വർദ്ധിക്കുകയാണ് ഉണ്ടായത്. കർത്താവേ! നായ്ക്കളും അവരുടെ യജമാനന്മാരുടേ മേശകളിൽ നിന്നു വീഴുന്ന നുറുക്കുകൾ നിന്ന് ഉപജീവിക്കുന്നുണ്ടല്ലോ എന്നുള്ള സ്ത്രീയുടെ മറുപടി കേട്ട് നസ്രായനായ യേശുവും സ്വർഗ്ഗവും സന്തോഷിച്ചു.

4) സഹനശക്തിയും സ്വയം താഴ്ത്തലും സൃഷ്ടിക്കുന്ന സ്വർഗീയരംഗം. വിശ്വാസത്തിന്റെയും വിശുദ്ധിയുടെയും അളവു കോലുകളാണ് പരീക്ഷകൾ. അതു വഴി നമ്മെ ദൈവത്തിന്റെ അവകാശധനത്തിന് അംശികൾ ആക്കുന്ന പ്രക്രിയകൾ ചിലപ്പോൾ അസഹനീയമെങ്കിലും കടിച്ചു പിടിച്ച് അതു സഹിക്കുന്നവരെപ്പറ്റി യാക്കോബ് തന്റെ ലേഖനത്തിൽ പറഞ്ഞിരിക്കുന്ന ഭാഗം ശ്രദ്ധിക്കാം. പരീക്ഷ സഹിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ; അവൻ കൊള്ളാകുന്നവനായി തെളിഞ്ഞശേഷം കർത്താവു തന്നെ സ്നേഹിക്കുന്നവർക്ക് വാഗ്ദാനം ചെയ്ത ജീവ കിരീടം പ്രാപിക്കും. (യാക്കോബ്. 1:12)

ക്നാനായക്കാരിയുടെ കാര്യത്തിലും ഈ പരീക്ഷണായുധമാണ് കർത്താവു പ്രയോഗിച്ചത്. അവഗണിക്കപ്പെട്ടുവെന്നും ആക്ഷേപിക്കപ്പെടുന്നുവെന്നും തോന്നിയപ്പോൾ അതിനൊക്കെയുള്ള യോഗ്യതയേ തനിക്കുള്ളുവെന്ന് സവിനയം സമ്മതിക്കുന്ന പ്രതികരണം പ്രശംസനീയമാണ്. ക്നാനായക്കാരിയുടെ മകൾ സൗഖ്യം പ്രാപിച്ചതു കൂടാതെ മറ്റൊരു മഹത്തായ സർട്ടിഫിക്കറ്റും അവൾക്കു കിട്ടുന്നു. അത് യേശു തമ്പുരാനിൽ നിന്നുമാണ്. സ്ത്രീയേ! നിന്റെ വിശ്വം വലിയത്.

### 2002 മാർച്ച് 10

### നോമ്പിലെ അഞ്ചാം ഞായറാഴ്ച (ക്പിപ്തൊ)

### ലൂക്കോ. 13:10 – 17

1) ദൈവാഭിമുഖമായി നിൽക്കുവാൻ തടസ്സമായിട്ടുള്ള നമ്മുടെ കൂനുകൾ. കൂനിയായ സ്ത്രീക്ക് വളരെ ക്ലേശിച്ചാൽ മാത്രം അവളുടെ നെഞ്ചും ഉദരവും പാദങ്ങളും കാണത്തക്ക സ്ഥിതിയിലായിരുന്നു. തല ഉയർത്തുന്നതിനോ ഇരുവശങ്ങളിലേക്കും തിരിക്കുന്നതിനോ സാധിക്കാതെ, തന്നിലേക്കു മാത്രം, താഴേക്കുമാത്രം നോക്കാവുന്ന ഒരു തരം രോഗാവസ്ഥ. ആകാശവും അതിന്റെ ഭംഗിയും കൂനുള്ളവർക്ക് ആസ്വദിക്കുക അസാദ്ധ്യം. മനുഷ്യനെ മെനഞ്ഞപ്പോൾ മുകളിലേക്ക് ഉയർത്തുവാനും വശങ്ങളിലേക്ക് തിരിക്കുവാനും തരപ്പെടുന്ന തലയാണ് ദൈവം അവനു കൊടുത്തത്. പക്ഷെ പലതരകാരണങ്ങളാലും രോഗങ്ങളാലും ചിലർക്കു കൂനുള്ളവരായിത്തീരുന്നു. പിന്നെ നിവരുവാൻ നിവൃത്തിയില്ല. നട്ടെല്ലിനും നടുവിനും തകരാറനുഭവിച്ച് കൂനി കഴിയുന്നു.

2) പാപമാകുന്ന കൂന് ദൈവദർശനത്തിൽ നിന്നും മനുഷ്യനെ അകറ്റുന്നു. സ്വർഗസ്ഥനായ പിതാവിനെ കാണുവാൻ വിലങ്ങുതടിയായി നിൽക്കുന്ന പാപത്തിന്റെ കൂനുകൾ മാറ്റി, ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ച കർത്താവിന്റെ തിരുമുഖത്തേക്ക് ആത്മീയ നയനങ്ങൾ ഉയർത്തി ആനന്ദിക്കുവാൻ ഈ വലിയ നോമ്പ് നമുക്കു സഹായകമാകട്ടെ.

3) കൂനിന്റെ കുഴപ്പങ്ങൾ ഉണ്ടായിരുന്നിട്ടും മുടക്കം കൂടാതെ എല്ലാ ശാബതിലും ദേവാലയത്തിൽ പൊയ്ക്കൊണ്ടിരുന്ന സ്ത്രീ നമുക്കു മാതൃകയാക്കാൻ കൊള്ളാവുന്നവളാണ്. നിസാരമായ കാര്യങ്ങളും കാരണങ്ങളും കണ്ടെത്തി ദേവാലയത്തിൽ ആരാധനയിൽ പങ്കെടുക്കാൻ അലസത കാട്ടുന്നവർക്ക് അത്യുത്തമമായ മാതൃക കാട്ടുന്ന കൂനിയായ സ്ത്രീയെ യേശുമ്പുരാൻ കണ്ടെത്തി. കൂനിയെ കൂട്ടിക്കൊണ്ട് ആരും പോയതായി കാണുന്നില്ല. അവൾ ശാബതിൽ പതിവുകാരിയായിരുന്നു. ആ പതിവുപോക്കിന് പ്രതിഫലമെന്നോണം യേശു അവളെ കണ്ടെത്തി. അരികിലേക്കു വിളിച്ച് അനുഗ്രഹിച്ചയയ്ക്കുന്നു. പതിനെട്ടുവർഷങ്ങളായി കൂനി കൂനി നടന്നവൾ നിവർന്ന് ദൈവത്തെ സ്തുതിച്ചും കൊണ്ട് വീട്ടിലേക്കു വിടകൊള്ളുന്ന കാഴ്ച വലിയ നോമ്പിലെ വലിയ ചിന്താവിഷയമല്ലേ?.

4) ഭക്തിയുടെ കപടഭാവങ്ങൾ നോമ്പുകൾ ഉപേക്ഷിക്കുക. കൂനിയെ സൗഖ്യമാക്കിയതുകൊണ്ട് സംഘാലയ പ്രമാണി പ്രതികരിക്കുന്ന ഭാഗം പ്രത്യേകം ശ്രദ്ധിക്കുക. മനുഷ്യൻ ശാബതിനായിട്ടല്ല, പിന്നെയോ ശാബത് മനുഷ്യനായിട്ടത്രേ ഉണ്ടാക്കിയത് എന്നുള്ള വിലയേറിയ വിശിഷ്ട ദർശനം വിസ്മരിക്കുന്ന പള്ളിഭക്തന്മാരും നോമ്പുകാരും ഉണരട്ടെ. കപടഭക്താ! എന്ന് സംഘാലയ പ്രമാണിയെ സംബോധന ചെയ്തു കൊണ്ട് കർത്താവു പറയുന്ന ഭാഗം നമ്മുടെ നോമ്പുകാരെപ്പറ്റിയാകരുതേയെന്ന്

പ്രാർത്ഥിക്കാം. അസഹിഷ്ണതയും അസൂയയും അഹന്തയും ആണ് സംഘാലയ പ്രമാണിയെ ചൊടിപ്പിച്ചത്. പക്ഷെ പുറമേ കണ്ടാലും കേട്ടാലും ശാബതിന്റെ വിശുദ്ധിയെപ്പറ്റി വിചാരപ്പെടുന്ന ഭക്തന്റെ പരിവേഷവും ഈ പ്രവണത കപടഭക്തിയാക്കുന്ന കൂനു തന്നെയാണ്.

**2002 മാർച്ച് 17**

**നോമ്പിലെ ആറാം ഞായറാഴ്ച (സമിയോ)**

**വി. യോഹ. 9:1-41**

1) ഇന്നത്തെ ചിന്താവിഷയം പിറവിക്കുരുടന് കാഴ്ച ലഭിച്ചതിനെപ്പറ്റിയാണ്. കാഴ്ച പ്രാപിച്ച കുരുടനും അവന്റെ അമ്മയപ്പന്മാരും ശാസ്ത്രികളും പരീശന്മാരും പൊതുജനങ്ങളും യേശുതമ്പുരാനും ശിഷ്യന്മാരും മറ്റ് കണ്ടവരും കേട്ടവരും എല്ലാം അഭിപ്രായങ്ങൾ അവതരിപ്പിക്കയും തെളിവുകൾ ഹാജരാക്കി അവരവരുടെ വാദമുഖങ്ങൾ നിരത്തുകയും ചെയ്ത ഒരു മഹാസംഭവം. വലിയ കോലാഹലം സൃഷ്ടിച്ച ഒരു കേസുവിസ്താരം പോലെ തോന്നും ഇന്നത്തെ വേദഭാഗം വായിച്ചാൽ. എല്ലാവരും കഴിഞ്ഞതും കുഴങ്ങിയതും ഒരേയൊരു കേന്ദ്രബിന്ദുവിലാണ്. കുരുടനായി പിറന്നവന് എങ്ങനെ കാഴ്ച ലഭിക്കും? അങ്ങനെയുള്ളവന്റെ അന്ധത മാറ്റുവാൻ ആർക്കു സാധിക്കും? കേസിലെ ഒന്നാം പ്രതിയായി യേശു തമ്പുരാനെ പിടികൂടുവാനുള്ള യഹൂദന്മാരുടെ പരിശ്രമങ്ങൾ പരാജയപ്പെട്ടത് കാഴ്ച പ്രാപിച്ചവന്റെ ധൈര്യമായ അനുഭവസാക്ഷ്യം മൂലമാണ്.

2) കാഴ്ച പ്രാപിച്ചവനെയും അവന്റെ മാതാപിതാക്കളെയും അവരോടു യോജിക്കുന്നവരെയും സംഘാലയങ്ങളിൽ നിന്നും പുറത്താക്കുവാൻ പ്രതിജ്ഞാബദ്ധരായി ചോദ്യശരങ്ങൾ തൊടുത്തുവിടുന്ന പരീശന്മാരെ വാക്കുകൊണ്ടു നേരിടുവാൻ പ്രയാസമായി വന്നപ്പോൾ കാഴ്ച പ്രാപിച്ചവൻ അനുഭവസാക്ഷ്യത്തിന്റെ ആയുധമേന്തുന്നത് അത്യന്തം ശ്രദ്ധേയമാണ്. എനിക്ക് അധികമൊന്നും അറിഞ്ഞുകൂടാ; എന്നാൽ ഒന്നു ഞാൻ അറിയുന്നു; ഞാൻ കുരുടനായിരുന്നു ഇപ്പോൾ ഇതാ കാഴ്ച പ്രാപിച്ചുമിരിക്കുന്നു.

3) അനുഭവ സാക്ഷ്യത്തോളം വലിയ അധ്യാപകൻ ആരുള്ളു? വാദമോ പ്രതിവാദമോ ഒക്കെ പ്രയോജനപ്പെടാത്ത സന്ദർഭങ്ങളിലും സാഹചര്യങ്ങളിലും സ്വാനുഭവങ്ങളുടെ സാക്ഷ്യം വിലയേറിയതാണ്. വാക്കുകൾ വലിച്ചു നീട്ടി വശ്യമായി വദിക്കുകയോ വാദിക്കുകയോ ചെയ്യുന്നതിനേക്കാൾ അനേകമടങ്ങ് ശക്തിയുള്ളതാണ് അനുഭവസാക്ഷ്യം.

4) ആത്മീയ നയനങ്ങൾ തുറക്കേണ്ടതിന്റെ ആവശ്യത്തെ ചൂണ്ടിക്കൊണ്ട് യേശുനാഥൻ പറയുന്നത് ശ്രദ്ധിക്കാം. അനന്തരം യേശുതമ്പുരാൻ, കാഴ്ചയില്ലാത്തവർ കാഴ്ച പ്രാപിപ്പാനും കാഴ്ചയുള്ളവർ കുരുടന്മാരാകുവാനും വേണ്ടി ഈ ലോകത്തിനു വിധി കൽപിക്കുവാനായി ഞാൻ വന്നിരിക്കുന്നു . കൂടെ ഉണ്ടായിരുന്ന പ്രീശേന്മാരിൽ ചിലർ അതു കേട്ടിട്ട് അവനോട് ഞങ്ങളും കുരുടന്മാരാകുന്നുവോ യെന്ന് ചോദിച്ചു. യേശുതമ്പുരാൻ അവരോട് നിങ്ങൾ കുരുടന്മാരായിരുന്നുവെങ്കിൽ നിങ്ങൾക്കു പാപമില്ലായിരുന്നു; എന്നാൽ ഇപ്പോൾ നിങ്ങൾക്കു കാഴ്ചയുണ്ടെന്ന് നിങ്ങൾ പറയുന്നു; അതുകൊണ്ട് നിങ്ങളുടെ പാപം നിലനിൽക്കുകയും ചെയ്യുന്നു എന്നു പറഞ്ഞു.

5) നമുക്ക് സ്വയ പരിശോധന നടത്താം. ഞാൻ അന്ധത കാരണം തട്ടിമുട്ടി വീഴുന്നവനോ? അതോ കാഴ്ചയുള്ളവനായി ഇടർച്ച കൂടാതെ മുന്നോട്ടു പോകുന്നവനോ? കാണേണ്ടതൊക്കെ വേണ്ടതുപോലെ കാണുവാൻ കഴിയാത്ത ആത്മീയാന്ധതയെപ്പറ്റി അനുതാപപൂർവ്വം പ്രാർത്ഥിച്ച് ജീവിത പുതുക്കത്തിന് നമുക്ക് ഒരുങ്ങാം.

6) കാഴ്ച പ്രാപിക്കുന്നവരും പുതുക്കം പ്രാപിക്കുന്നവരും താല്ക്കാലികമായ ആവേശത്തിൽ മറന്നുപോകാവുന്ന ചില കാര്യങ്ങൾക്കൂടി ഓർമ്മപ്പെടുത്തട്ടെ. കുറച്ചു മണ്ണും അൽപ്പം തുപ്പലും കൂട്ടി ചേർത്തു കുഴച്ച മണ്ണിനെ മറക്കരുത്. ശക്തനായ ദൈവപുത്രന് ഇവ കൂടാതെ കുരുടന്റെ കണ്ണുകൾക്ക് കാഴ്ച നൽകാമായിരുന്നു. എങ്കിലും തുപ്പലും മണ്ണും ശീലോഹാമിലെ വെള്ളവും മാധ്യമങ്ങളായി താൻ വിനിയോഗിച്ചു. സഭയിലെ കൂദാശാപരമായ പാരമ്പര്യങ്ങൾക്ക് വലിയ വിലയും സ്ഥാനവും ഉണ്ടെന്ന് ഓർക്കുക.

7) ദൈവത്തിന്റെ പദ്ധതികൾ മനുഷ്യന്റെ ബുദ്ധിക്കും യുക്തിക്കും അതീതം. ഇവൻ കുരുടനായി ജനിപ്പാൻ തക്കവണ്ണം പാപം ചെയ്തതാർ? ശിഷ്യന്മാരുടെ ഈ ചോദ്യം എവിടെയും എല്ലാ മതങ്ങളുടെയും മാറ്റൊലിയിൽ മുഴങ്ങുന്നുണ്ട്. പുണ്യപ്രവൃത്തികളുടെയും പാപങ്ങളുടെയും പശ്ചാത്തല ചിത്രമേ സാധാരണക്കാരന്റെ ദൃഷ്ടി വലയത്തിൽ വന്നെത്തുകയുള്ളു. എന്നാൽ ദൈവത്തിന്റെ പ്രവൃത്തികൾ വെളിപ്പെടുത്തുവാൻ നമ്മുടെ ബുദ്ധിക്കും യുക്തിക്കും ദൃഷ്ടിക്കും അതീതമായ മാധ്യമങ്ങളെ ചിലപ്പോൾ ദൈവം കയ്യിലെടുക്കുന്നു. അത് രോഗമോ, മരണമോ, ആപത്തോ, മാനഹാനിയോ, നഷ്ടമോ, കഷ്ടമോ നിരാശയോ ഒക്കെ ആയിയെന്നും വരാം. അത് അറിയുവാനും കാണുവാനും കഴിയുമ്പോൾ നമ്മുടെ അന്ധത അകന്ന് നാം കാഴ്ച പ്രാപിക്കുന്നു. ●

**5TH DEATH ANNIVERSARY**

**22.02.2002**



**MR. K.I. THOMAS**

***Bhopal***

*നിന്റെ മഹത്വമുദിക്കുന്നാൾ*
*നിൽക്കണമിവൻ വലഭാഗത്തിൽ*

**MRS. THOMAS**

**Plot No. 49, Mahabali Nagar, Netaji Housing -Soceity, Kolar Road, Bhopal-462016**

21-ാം പേജിൽ നിന്നു തുടർച്ച

പരിപാലിച്ചു പോരുന്നവയെ (1 കൊരി. 11:23, 2 തെസ്സ. 2:15) വ്യർത്ഥ പിതൃപാരമ്പര്യ മായി (1 പത്രോ. 1:18; ഗലാ. 1:14) മുദ്രയടിച്ച് തള്ളിക്കളയുന്നു.

2) സ്നാനം, രക്ഷ, ആത്മാനുഭവം മുതലായവയെക്കുറിച്ചുള്ള വചനത്തിൽ കൂട്ടു ചേർക്കുകയും (2 കൊരി. 2:17) വചനത്തെ സ്വാർത്ഥലാഭത്തിനുവേണ്ടി കോട്ടിക്കളകയും (2 പത്രോ. 3:16) ചെയ്യുന്നു.

3) യേശുവിന്റെ നാമത്തിനുവേണ്ടിയുള്ള കഷ്ടനഷ്ടങ്ങളാണെന്ന് വരുത്തിത്തീർക്കുന്ന നടപടികളിലൂടെ കുടുംബങ്ങളിൽ ശൈഥില്യം വിതയ്ക്കുന്നു.

4) വൈകാരികമൂർച്ഛയിൽ അല്പനേരത്തേക്കെങ്കിലും താളംതെറ്റിപ്പോകുന്ന മനസ്സിന്റെ ചില ജല്പനങ്ങളെയും തോന്നലുകളെയും പരിശുദ്ധാത്മാവിന്റെ ഭാഷണമായി പ്രതിഷ്ഠിക്കുന്നു.

5) വാങ്ങിപ്പോയ വിശ്വാസികളും വിശുദ്ധ രുടെ ഗണങ്ങളും ചേർന്ന സാക്ഷികളുടെ സമൂഹ (എബ്രായ 12:1)ത്തിന്റെ കൂട്ടായ്മയെ നിഷേധിക്കുന്നു. ആരാധനയിൽ അവരെ അനുസ്മരിക്കുന്നത് ഒഴിവാക്കുന്നുവെന്നുമാത്രമല്ല, തെറ്റായി പഠിപ്പിക്കുകയും ചെയ്യുന്നു.

6) രക്ഷയുടെ അനുഭവത്തിൽ നീതിക്കുവേണ്ടിയുള്ള പോരാട്ടവും സാമൂഹ്യവ്യതിയാനവും സുപ്രധാനമാണ്. പക്ഷേ ഇതിനെ അവഗണിച്ച് കേവലം ആത്മരക്ഷ യിൽ മാത്രം ശ്രദ്ധിക്കുന്നു.

7) ദൈവശാസ്ത്രം പാശ്ചാത്യവും, ആത്മീയത വൈകാരികവുമാകുന്നതിനാൽ, സുവിശേഷ പ്രവർത്തനത്തെ മതം മാറ്റമായി പരിമിതപ്പെടുന്നു.

**ബോൺഎഗെയിൻ ഭക്തി നൽകുന്ന സന്ദേശം**

1) ക്രിസ്തീയസ്നാനം, വീണ്ടും ജനനം അഥവാ ബോൺഎഗെയിൻ അനുഭവം തന്നെയാണെന്ന് വ്യക്തമായി പഠിപ്പിക്കണം. ക്രിസ്തീയ സ്നാനം പ്രാപിച്ചവർ ആത്മാഭിഷേകം പ്രാപിച്ചവർതന്നെയാണെന്നും സംശയമെന്യേ പഠിപ്പിക്കണം.

2) സ്നാനം പ്രാപിച്ചവർക്ക് അവരുടെ വളർച്ചയനുസരിച്ച് വിശുദ്ധജീവിതത്തിൽ യേശുക്രിസ്തുവിനേക്കുറിച്ചുള്ള പരിജ്ഞാനം പ്രാപിക്കുവാനാണ് സൺഡേസ്ക്കൂളും മറ്റ് ആദ്ധ്യാത്മീക പ്രസ്ഥാനങ്ങളും എന്നു വ്യക്തമാക്കണം.

3) ആധുനിക ജീവിത സാഹചര്യത്തിൽ ക്രൈസ്തവസാക്ഷ്യത്തിനുപകരിക്കുന്ന അനേകം കാര്യങ്ങളുണ്ട്. അവയെ വിവേചിച്ചറിഞ്ഞ് കൃപാവരങ്ങളായി പ്രയോജനപ്പെടുത്തണം. ●

## അഭ്യർത്ഥന

സുൽത്താൻബത്തേരി ഭദ്രാസനത്തിൽ എരുതുകടവ് സെന്റ്. ജോർജ്ജ് ഓർത്തഡോക്സ് ഇടവകയിൽ പെട്ട ലീലാമ്മ മർക്കോസ് എന്ന സ്ത്രീ കടുത്ത ഹൃദ്രോഗം മൂലം അവശയായി കഴിയുന്നു. ഭാരിച്ച ചിലവുള്ള രണ്ട് ഓപ്പറേഷൻ ഉടനേ നടത്തിയെങ്കിലേ ടി വ്യക്തി രക്ഷപെടുകയുള്ളു. സന്മനസ്സുള്ളവർ ടി വ്യക്തിയുടെ ചികിത്സാ ചിലവിലേക്ക് താഴെ പറയുന്ന അഡ്രസ്സിൽ സംഭാവനകൾ അയച്ചു തരണമെന്നപേക്ഷിക്കുന്നു. A/c. No. 8610, Co-Operative Bank

**Fr. Shaji Mathew**
Vicar, St. George Orthodox Church
Eruthu Kadavu, Ulikal P.O., Iritty, Kannur. Kerala


എബ്രഹാം ഉമ്മൻ
കുറിച്ചിയത്ത്, മേൽപ്പാടം


വി.എം. തോമസ്
വലിയകാലായിൽ, ഇലന്തൂർ

ഉദിഷ്ട കാര്യത്തിന് ഉപകാരസ്മരണ

1) St. Mary's School, Chrompet, Chennai-44

2) St. George's School, Chetpet, Chennai-31

കവിത

## മാലാഖമാരുടെ സ്തുതിപ്പ്

എം. കെ. കോര, മുട്ടത്തുകര, വാകത്താനം

മീതെയുയരങ്ങളിലെന്നെന്നും
സ്വർഗ്ഗീയമാലാഖമാർ സ്തുതിക്കു–
ന്നതുപോലത്യുന്നതനാം നിന്നെ
സ്തുതി ചെയ്യുന്നടിയാർ ഞങ്ങൾ
കാലം നേരം യാമങ്ങളിലെല്ലാം
സ്തുതിയുയരങ്ങളിൽ സർവ്വേശാ
യിക്ഷിതി നിറയെ സമാധാനം
നൽ ശരണം മാനുഷമക്കൾക്കും
നിന്നെ സ്തുതിച്ചും വാഴ്ത്തീം വന്ദിച്ചും
സ്തുതി ശബ്ദം ഞങ്ങളുയർത്തുന്നു
അരചൻ പിതാവിനു സർവ്വേശാ
സ്വർഗ്ഗീയ കർത്താ സ്രഷ്ടാവാം ദൈവം
യേശുമിശിഹാ തനയൻ പുത്രാ
സ്വർഗ്ഗമശിഹാ തനയൻ പുത്രാ
സ്വർഗ്ഗപിതാവാം ദൈവം കർത്താവേ
വിശുദ്ധ റൂഹാ നിന്നേയും ഞങ്ങൾ
നിൻ സ്തുതിയൊടു സ്തോത്രം പാടുന്നു.
പിതാവാം ദൈവം വചനം പുത്രൻ
ലോകത്തിൽ പാപത്തെ പേറുന്നോനേ
ദൈവത്തിൻ കുഞ്ഞാടാകും കർത്താവേ
ഞങ്ങളിൽ കരുണയുണ്ടാകേ-ണം.
ലോകപാപക്കറകളെയെല്ലാം
വഹിച്ചോനും വഹിക്കുന്നവനും
സർവ്വേശ്വരനാം ദൈവം കുഞ്ഞാടേ!
ഞങ്ങടെയപേക്ഷകൈക്കൊള്ളേണം.
മഹത്വേ പിതാവിൻ വലത്തായി
ട്ടിരിക്കും പിതാവിന്നേക സുതാ–
കരുണക്കടലേ ദയ തോന്നി
ഞങ്ങളിൽ കരുണയുണ്ടാകേണം
പിതാവാം ദൈവമഹത്വമതിൽ
പരിശുദ്ധൻ പരിപാവനനേ
വിശുദ്ധ റൂഹായോടൊരുമിച്ച്
യേശുമിശിഹാ തന്നെ കർത്താവ്
കാലം നേരങ്ങളതൊക്കെയിലും
ഞങ്ങടെ ജീവിത ദിവസങ്ങൾ
ഞങ്ങൾ വാഴ്ത്തും നിത്യം വന്ദിച്ച്
സത്യം നിൻപാവനതിരുനാമം
എന്നേക്കും ഞങ്ങൾ സ്തുതിച്ചീടുന്നു.
ഞങ്ങടേം പൂർവ്വ പിതാക്കളുടേം
സർവ്വേശ്വരനാം ദൈവം കർത്താവേ
യെന്നേക്കും നീ തന്നെ വന്ദിതനാം
നിൻ തിരുനാമം സ്തുതിക്കപ്പെടും
സ്തുതികൊണ്ടെന്നും പ്രബലവുമാം
മഹത്വം യുക്തം സ്തുതിയും യോഗ്യം
സകലത്തിന്റെയും പിതാവും നീയേ
ഏകതനയാ ജീവിക്കും റൂഹാ
ഇപ്പൊഴുമെപ്പോഴുമെന്നന്നേക്കും
പുകഴ്ച നിനക്കു ചേർച്ചയാ–ആമീൻ.

# സൺഡേസ്ക്കൂൾ വാർത്താ

പ്രതീക്ഷകൾ നിറഞ്ഞ പുതുവത്സരത്തിൽ നാമെത്തിയിരിക്കുന്നു. ഒരു വർഷത്തേക്കുള്ള പ്രവർത്തനങ്ങളുടെ രൂപരേഖ കേന്ദ്രത്തിനുള്ളതുപോലെ ഓരോ യൂണിറ്റിനുമുണ്ടല്ലോ. കൃത്യബോധത്തോടെ യഥാസമയം പരിപാടികൾ നിറവേറ്റുന്നതിലാണ് നമ്മുടെ ശ്രദ്ധയും ഉത്സാഹവും പതിയേണ്ടത്. ഓരോ തലത്തിലുമുള്ള കാര്യദർശികളുടെ ഉത്തരവാദിത്തങ്ങൾ വ്യക്തമായി നിർവചിച്ചിട്ടുള്ളതാണ്. അവ അനുസ്മരിപ്പിച്ചുകൊണ്ട് കേന്ദ്രത്തിൽ നിന്ന് വിജ്ഞാപനങ്ങൾ യഥാവസരങ്ങളിൽ അയയ്ക്കുന്നുമുണ്ട്. ഇതൊക്കെയാണെങ്കിലും ചില ചുമതലക്കാർ കൃത്യവിലോപം വരുത്തുന്നുണ്ട് എന്നു പറയാതിരിക്കാൻ നിവൃത്തിയില്ല. ബഹു. വൈദികരുടെ നേതൃത്വവും സഹകരണവും ലഭ്യമാകുന്ന യൂണിറ്റുകൾ കാര്യക്ഷമമായി പ്രവർത്തിക്കുന്നുണ്ട്. പ്രവർത്തനങ്ങൾക്ക് ആവശ്യമായ പണം ഇടവകകൾ നൽകാതിരിക്കയില്ല. സൺഡേസ്ക്കൂളിന്റെ വരവു ചെലവു കണക്ക് ഓഡിറ്റു ചെയ്ത് ഇടവകപ്പൊതുയോഗത്തിൽ സമർപ്പിക്കപ്പെടേണ്ടതാണു. അങ്ങനെ ചെയ്യാത്ത യൂണിറ്റുകളുണ്ടെു കേൾക്കുന്നത് പ്രസ്ഥാനത്തിന് ഭൂഷണമല്ല.

പ്രകാശദാന പദ്ധതി-2002 : നമ്മുടെ ഈ വർഷത്തെ ജീവകാരുണ്യദിനാചരണം ജനുവരി 20-ാം തീയതി ഞായറാഴ്ചയായിരുന്ന അതു സംബന്ധിച്ചുള്ള വിജ്ഞാപനങ്ങൾ എല്ലാ സൺഡേസ്ക്കൂളുകൾക്കും അയച്ചു കൊടുത്തിട്ടുണ്ട്. അവികസിതമേഖലയായ വയനാട്ടിലെ കാര്യമ്പാടിയിൽ നമ്മുടെ സഭ വകയായി നടത്തപ്പെടുന്ന കണ്ണാശുപത്രിക്കാണ് ഈ വർഷത്തെ സ്തോത്രകാഴ്ച നാം നൽകുന്നത്. ആദിവാസികളും മറ്റുമായി പാവപ്പെട്ട അനേകം അന്ധരായവർക്ക് ശസ്ത്രക്രിയയിൽ കൂടി കാഴ്ച നൽകുന്ന ഒരു വലിയ സ്നേഹപ്രവൃത്തി അവിടെ നടത്തിക്കൊണ്ടിരിക്കുന്നു. കണ്ണിനകത്ത് ലെൻസ് വച്ച് നടത്തപ്പെടുന്ന ശസ്ത്ര ക്രിയയ്ക്ക് പല പ്രൈവറ്റാശുപത്രികളിലും പതിനായിരം രൂപായ്ക്കു മുകളിലാണ് ചാർജ്ജ് ചെയ്യുന്നത്. എന്നാൽ ഇവിടെ അത് 1500 രൂപയ്ക്ക് ചെയ്തു കൊടുക്കുന്നു. നമ്മുടെ സ്തോത്രകാഴ്ച ഒരു എൻഡോവ്മെന്റ് ആയി നിക്ഷേപിച്ചാൽ അതിന്റെ പലിശ കൊണ്ട് വർഷം തോറും 25 പേർക്ക് എങ്കിലും ഓപ്പറേഷൻ വഴി കാഴ്ച നൽകാൻ സാധിക്കും. കർത്താവിന്റെ പരസ്യശുശ്രൂഷയിൽ എത്രയോ അന്ധർക്ക് അവിടുന്നു കാഴ്ച നൽകി! ആ ശുശ്രൂഷ ഇന്നും മേൽപ്പറഞ്ഞ ആശുപത്രികളെപ്പോലുള്ള സ്ഥാപനങ്ങളിൽകൂടി നടക്കുകയാണ്. അതിൽ പങ്കാളികളാകാൻ നമ്മുടെ സൺഡേസ്ക്കൂൾ പ്രസ്ഥാനത്തിനും അവസരമുണ്ടാകുന്നു. നിക്ഷേപത്തുക വലുതാകുന്നതനുസരിച്ച് അത്രയും പേർക്ക് കാഴ്ച നൽകാൻ സാധിക്കും. എല്ലാ സൺഡേസ്ക്കൂളുകളും ഉത്സാഹമായി പ്രവർത്തിച്ച് നമ്മുടെ ലക്ഷ്യത്തുകയെ (രണ്ടുലക്ഷം) അധീകരിക്കുവാൻ ശ്രമിക്കുമല്ലോ.

ഒ.വി.ബി.എസ്:- പല മാറ്റങ്ങളും ഈ വർഷം വരുത്തുകയാണ്. പഠനങ്ങൾ നടത്തുന്നത് എട്ടു ദിവസമായിരിക്കും. പുതിയ പാഠപദ്ധതിയാണ് ആവിഷ്ക്കരിച്ചിട്ടുള്ളത്. അതനുസരിച്ചുള്ള പുതിയ പുസ്തകങ്ങൾ ഒരുക്കിക്കൊണ്ടിരിക്കുന്നു. വ്യക്തിത്വ വികസനം, കുമാരീകുമാരന്മാരുടെ പ്രശ്നങ്ങൾ തുടങ്ങിയ പുതിയ വിഷയങ്ങൾ ഉൾക്കൊള്ളിച്ചിരിക്കുന്നു. നാലു മേഖലാ ക്യാമ്പുകളിൽക്കൂടി റിസോഴ്സ് പേഴ്സൺസ്-നെ ഓരോ ഡിസ്ട്രിക്ടിൽ നിന്നുമൊരാൾ വീതം-പരിശീലിപ്പിക്കുന്നതായിരിക്കും. ആദ്യത്തെ ക്യാമ്പു ജനുവരി 26-ന് നടക്കും.

പല ഇടവകകളിലും സൺഡേസ്ക്കൂളിന് ചെലവാക്കുന്നതിനെക്കാൾ വളരെ വലിയ തുകയാണ് ഒ.വി.ബി.എസിനുവേണ്ടി ചെലവാക്കുന്നത്. ഇന്ന് പല പള്ളികളിലും ആരംഭിച്ചിട്ടുള്ള ലഘുഭക്ഷണ പരിപാടി കൂടുതൽ വ്യാപകമാക്കാവുന്നതാണ്. ഉച്ച തിരിഞ്ഞ് സൺഡേസ്ക്കൂൾ നടത്തുന്ന പതിവ് മിക്കവാറും നഷ്ടപ്പെട്ടുവരികയാണ്. കുർബ്ബാന കഴിഞ്ഞ് സൺഡേസ്ക്കൂൾ നടത്തുമ്പോൾ കുട്ടികൾക്ക് ഒരു ലഘുഭക്ഷണം ക്രമീകരിക്കുന്നത് ആശാസ്യമാണ്. അത് സ്പോൺസർ ചെയ്യാൻ താല്പര്യമുള്ളവർ ഓരോ ഇടവകയിലും കാണാതിരിക്കയില്ല. അവരെ കണ്ടു പിടിച്ചു സമീപിച്ചാൽ മാത്രം മതി.

എസ്. എസ്. എഫ്. സി. സർട്ടിഫിക്കറ്റ്: ഇപ്പോൾ കുറെ വർഷങ്ങളായി നൽകിക്കൊണ്ടിരിക്കുന്ന സർട്ടിഫിക്കറ്റിന് രൂപത്തിലും ഭാവത്തിലും ചില വ്യത്യാസങ്ങൾ വരുത്തിയാണ് 2002-ൽ പ്രസിദ്ധീകരിക്കുന്നത്. അതു പൂരിപ്പിക്കുന്ന കാര്യത്തിൽ തെറ്റുകൾ വരാതെ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. ഈ സർട്ടിഫിക്കറ്റ് മൂല്യമുള്ളതായി കരുതി സൂക്ഷിക്കപ്പെടേണ്ടതാണ്. സഭാംഗങ്ങൾക്ക് അഭിമാനപൂർവ്വം പ്രദർശിപ്പിക്കാനുള്ള ഒരു സാക്ഷ്യപത്രമാണ്.

പുതുവത്സരം അനുഗ്രഹപ്രദവും, സന്തോഷകരവുമായിത്തീരട്ടെ എന്നാശംസിക്കുന്നു.

ക്രിസ്തുവിൽ നിങ്ങളുടെ
സഹപ്രവർത്തകൻ

ഫാദർ റ്റി.ജെ. ജോഷ്വ

# അനശ്വരനായ ഡോ. വി.സി. ശമുവേലച്ചനെ പാശ്ചാത്യ പൗരസ്ത്യ ലോകം എക്കാലവും വാഴ്ത്തും – പ. കാതോലിക്കാ ബാവാ

യുഗങ്ങളെ അതിജീവിക്കുന്നതും തലമുറകളെ സ്വാധീനിക്കുന്നതുമായ ചിന്തകൾ പ്രദാനം ചെയ്ത ശമുവേൽ അച്ചന്റെ സംഭാവനകൾ എത്ര പ്രശംസിച്ചാലും മതിയാകുന്നതല്ലെന്നു സുറിയാനി പഠന ഗവേഷണ കേന്ദ്രവും മഹാത്മാ ഗാന്ധി സർവ്വകലാശാലയുടെ റീജിയനൽ സെന്ററുമായ സീരിയിൽ നടന്ന ചടങ്ങിൽ എക്യുമെനിക്കൽ ഫോറം പ്രസിദ്ധീകരിച്ച പുസ്തകത്തിന്റെ ആദ്യ പ്രതി ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായ്ക്കു നല്കി പ. കാതോലിക്കാ ബാവാ പ്രസ്താവിച്ചു.

സഭ കണ്ടിട്ടുള്ളതിലേക്കും ശ്രേഷ്ഠനായ സഭാ പിതാവും തന്റെ ഗുരുഭൂതനുമായ വി. സി. ശമുവേലച്ചനെന്നു ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ അനുസ്മരിച്ചു.

വിജ്ഞാനം വാക്കുകൾകൊണ്ടുള്ള പ്രകടനമല്ലെന്ന് അക്ഷരാർത്ഥത്തിൽ തെളിയിച്ച ആരാധ്യനായ മഹാഗുരുവും ആചാര്യ ശ്രേഷ്ഠനുമായിരുന്നു വി. സി. ശമുവേലച്ചനെന്ന് ബിഷപ്പ് റൈറ്റ്. റവ. ഡോ. സാം മാത്യു ആശംസയർപ്പിച്ചുകൊണ്ട് അനുസ്മരിച്ചു.



നന്മയുടെയും സ്നേഹത്തിന്റെയും ലാളിത്യത്തിന്റെയും വിജ്ഞാനത്തിന്റെയും നിറകുടമായിരുന്ന ശമുവേലച്ചൻ ദീപിക ചീഫ് എഡിറ്റർ റവ. ഡോ. ജോസ് പന്തംപ്ലാംതൊട്ടിയിൽ ആശംസാ പ്രസംഗത്തിൽ പറഞ്ഞു. സ്മാരക വാല്യം എഡിറ്റർമാരായ ഫാ. ഡോ. കെ. എൽ മാത്യു വൈദ്യൻ, ഇ.ജെ. വറുഗീസ് തുടങ്ങിയവരും സമ്മേളനത്തിൽ സംസാരിച്ചു.

ഡോ. ഡി. ബാബുപോൾ, ഫാ. ഡോ. ഗീവർഗീസ് പണിക്കർ, ഫാ. ഡോ. ജേക്കബ് കുര്യൻ, റവ.ഡോ. ജോർജ്ജ് മാത്യു കുറ്റിയിൽ, പ്രൊഫ. വറുഗീസ് പടിയറ എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു.



മോണ്ടിസോറി–പ്രീപ്രൈമറി മുതൽ പ്ലസ്ടൂ വരെ ക്ലാസ്സുകളുള്ള ചങ്ങനാശ്ശേരി തെങ്ങണ ഗുഡ്ഷെപ്പേർഡ് പബ്ലിക് സ്ക്കൂൾ & ജൂനിയർ കോളജിൽ പുതിയ ഹോസ്റ്റൽ കോംപ്ലക്സിന്റെ ശിലാസ്ഥാപനം നിർവ്വഹിച്ച ശ്രേഷ്ഠ നിയുക്ത കാതോലിക്കാ തോമസ് മാർ തിമോത്തിയോസ് തിരുമേനിയോടൊപ്പം സ്ക്കൂൾ ഭാരവാഹികൾ: ചെയർമാൻ ഫാ. പ്രൊഫ. കെ.വി. പൗലോസ്, മാനേജർ ബേബി ഫിലിപ്പ്, പ്രിൻസിപ്പാൾ പ്രൊഫ പി.സി. ഏലിയാസ്, സീനിയർ വൈസ് പ്രിൻസിപ്പൽ പ്രൊഫ. സഖറിയാ ദാനിയേൽ, വൈസ് പ്രിൻസിപ്പാൾ ഷൈനി ജോസഫ്, അമ്മിണി ഫിലിപ്പ്, സെബാസ്റ്റ്യൻ കുര്യൻ മുക്കാടൻ, ഹാൻസി കുര്യൻ, ഡോ. ബബിത, പ്രൊഫ. കെ.പി. തോമസ്, ഡോ. വർഗീസ് പോൾ, ഡീക്കൻ പി. ആർ.ഒ. കെ. ജോസഫ്.




# സ്വയം തൊഴിൽ കണ്ടെത്താൻ ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം സഹായ ഹസ്തവുമായി...



കോട്ടയം: 75 ലക്ഷം രൂപ ചെലവിൽ മാർ തെയോഫിലോസ് സ്റ്റഡിസെന്റർ പൂർത്തീകരിച്ചതോടൊപ്പം ദശാംശമായ ഏഴരലക്ഷം രൂപ വിവിധ സേവനപദ്ധതികളിലൂടെ നൽകാൻ ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം തീരുമാനിച്ചു. വിദ്യാഭ്യാസ ധനസഹായമായി അഞ്ചുലക്ഷം രൂപയും സ്വയം തൊഴിൽ കണ്ടെത്താൻ തയ്യൽ മെഷീനുകൾ വിതരണം ചെയ്യാൻ രണ്ടരലക്ഷവും മാറ്റി വച്ചു. 100 തയ്യൽ മെഷീനുകൾ ലക്ഷ്യമിട്ട സ്ഥാനത്ത് 140 എണ്ണം വിതരണത്തിനായി തയ്യാറാക്കിയിട്ടുണ്ട്.

പരിപാടിയുടെ ഉദ്ഘാടനം പ്രസ്ഥാനം പ്രസിഡന്റ് ഫിലിപ്പോസ് മാർ യൌസേബിയോസ് മെത്രാപ്പോലീത്ത നിർവഹിച്ചു. മാർ തെയോഫിലോസ് സ്റ്റഡി സെന്ററിൽ കൂടിയ യോഗത്തിൽ ഗീവറുഗീസ് മാർ കൂറിലോസ്, പ്രൊഫ. പി.സി. ഏലിയാസ്, പ്രൊഫ. ഇ. ജോൺ മാത്യു, അഡ്വ. അലക്സ് ജോർജ്ജ്, പോൾ മണലിൽ തുടങ്ങിയവരും പ്രസംഗിച്ചു. ജനറൽ സെക്രട്ടറി ഫാദർ ഡോ. എം. സി. ചെറിയാൻ സ്വാഗതവും നെബു മാത്യു കൃതജ്ഞതയും പറഞ്ഞു.

സാമ്പത്തിക പ്രയാസമനുഭവിക്കുന്ന യുവാക്കൾക്ക് ഡ്രൈവിംഗ് ലൈസൻസ് എടുക്കാനും വേണ്ട സഹായങ്ങൾ ലഭ്യമാണ്. താല്പര്യമുള്ളവർ ഇടവക വികാരിയുടെ ശുപാർശയോടുകൂടി ഭദ്രാസനങ്ങൾ മുഖേന സെക്രട്ടറി, സ്റ്റുഡന്റ്സ് സെന്റർ, കോട്ടയം എന്ന വിലാസത്തിൽ ബന്ധപ്പെട്ടാൽ മതി.

# ഫാ. സി. കോശി ഭദ്രാസന സെക്രട്ടറി



2001 ഡിസംബർ 12-ാം തീയതി നടന്ന ഭദ്രാസന പൊതുയോഗം തിരുവനന്തപുരം ഭദ്രാസന സെക്രട്ടറിയായി കട്ടച്ചൽ ദീപ്തി കോട്ടേജിൽ റവ. ഫാ. സി. കോശിയെ തിരഞ്ഞെടുത്തു. കൂടാതെ കൗൺസിൽ അംഗങ്ങളായി 1) റവ. ഫാ. തോമസ് റ്റി. വർഗ്ഗീസ്, 2) റവ. ഫാ. കെ.കെ. തോമസ്, 3) ശ്രീ. ജോർജ്ജ് തോമസ്, 4) ശ്രീ. വൈമാത്യു പണിക്കർ, 5) ശ്രീ. ജി. സാംകുട്ടി, 6) ശ്രീ. റ്റി. എബ്രഹാം എന്നിവരെ തെരഞ്ഞെടുത്തു.

# സഭാനിയമപ്രകാരം എ.ഡി. 2002-ൽ വിവാഹം നടത്തുന്നതിന് പ. സഭ അനുവദിക്കുന്ന ദിവസങ്ങൾ

| | | |
|---|---|---|
| ജനുവരി | : | 6, 7, 13, 14, 27, 28 |
| ഫെബ്രുവരി | : | 3, 4 |
| മാർച്ച് | : | 31 |
| ഏപ്രിൽ | : | 1 to 8, 14, 15, 21, 22, 28, 29 |
| മെയ് | : | 5, 6, 19, 20, 26, 27 |
| ജൂൺ | : | 2, 3, 9, 10, 30 |
| ജൂലൈ | : | 1, 7, 8, 14, 15, 21, 22, 28, 29 |
| ആഗസ്റ്റ് | : | 18, 19, 25, 26 |
| സെപ്റ്റംബർ | : | 1, 2, 8, 9, 15, 16, 22, 23, 29, 30 |
| ഒക്ടോബർ | : | 6, 7, 13, 14, 20, 21, 27, 28 |
| നവംബർ | : | 3, 4, 10, 11, 17, 18, 24, 25 |
| ഡിസംബർ | : | 29, 30 |

*(പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഓഫീസിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്നത്).*

# സണ്ടേസ്ക്കൂൾ പ്രതിഭ



അഖില മലങ്കര സൺഡേ സ്ക്കൂൾ പ്രതിഭയായി തിരഞ്ഞെടുക്കപ്പെട്ട അരുൺ ജേക്കബ് (പഴയ സെമിനാരി സണ്ടെസ്ക്കൂൾ, കോട്ടയം സെൻട്രൽ ഭദ്രാസനം). സണ്ടെസ്ക്കൂൾ പ്രസംഗ മത്സരത്തിൽ തുടർച്ചയായി മൂന്നാം തവണയും സോണൽതല വിജയിയാണ്. മലങ്കര സഭാ മാസിക ചീഫ് എഡിറ്റർ ഫാ. ഡോ. ജേക്കബ് കുര്യന്റെയും ബസേലിയോസ് കോളജ് പ്രൊഫസർ ലീലാ ജേക്കബിന്റെയും പുത്രനാണ്.

# ഇച്ചിലംപാടി വി. ഗീവർഗീസ് സഹദായുടെ ദേവാലയം





*വി. ഗീവർഗീസ് സഹദാ*

മംഗലാപുരം-ബാംഗ്ലൂർ റോഡിൽ (NH48) 70 കിലോമീറ്റർ കിഴക്കോട്ട് സഞ്ചരിച്ചാൽ നെല്ലിയാടിയും കഴിഞ്ഞ് പെരിയശാന്തിയിൽ എത്തും. അവിടെ നിന്നു 5 കി. മീ വലത്തോട്ട് യാത്ര ചെയ്താൽ ഇചിലംപാടി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി ആയി.

1950 നു ശേഷം മല്ലപ്പള്ളി വടക്കേടത്ത് വി. ഐ. തോമസ് അച്ചന്റെ നേതൃത്വത്തിൽ ഈ പ്രദേശത്തു കുറെ ആളുകൾ കുടിയേറി പാർത്തു. വി.ഐ. ജോസഫ്, പീറ്റർ ജോൺ, അലങ്കത്തു ജോർജ്ജ്, മേപ്രത്തു മത്തായി, കൊമ്പാറ കുഞ്ഞൂഞ്ഞ്, കൈപ്പനട വറുഗീസ്, സി.റ്റി. ചാക്കോ, പൂവത്തുംമൂട്ടിൽ ചാണ്ടപ്പിള്ള, കൊല്ലംകുഴി ചാക്കോ ചാണ്ടി ഇവർ ചേർന്ന് ആദ്യപള്ളിക്ക് ഒരുക്കം കൂട്ടി. പള്ളി സ്ഥാപിക്കുവാൻ തദ്ദേശിയർ അനുവദിക്കാഞ്ഞതിനാൽ പള്ളിക്കൂടത്തിനു വേണ്ടി എന്ന പേരിൽ തദ്ദേശിയനായ ഒരു വ്യക്തിയുടെ കൈവശം ഉണ്ടായിരുന്ന ഗവൺമെന്റു റവന്യു ഭൂമി വിട്ടു തന്നു. സ്ക്കൂളിന്റെ രൂപത്തിൽ മണ്ണിന്റെ ഭിത്തിയും മുള കൊണ്ടു മേൽക്കൂരയും കെട്ടി പുല്ലു മേഞ്ഞു ആ കെട്ടിടത്തിനു മുകളിൽ കുരിശു വച്ചപ്പോൾ ചില എതിർപ്പുകൾ ഉണ്ടായി എങ്കിലും ഗീവർഗീസ് സഹദായുടെ നാമത്തിൽ ഉദ്ദേശിച്ച ഈ പള്ളിയിൽ ചില അത്ഭുതങ്ങൾ കണ്ടു തുടങ്ങിയപ്പോൾ എല്ലാ എതിർപ്പുകളും നിശ്ശേഷം ഇല്ലാതായി. ഈ ദേവാലയമാണ് ഇപ്പോൾ പുതുപ്പള്ളി പോലെ ഒരു പ്രസിദ്ധ ദേവാലയമായിരിക്കുന്നത്.

പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി 1953-ൽ മലബാറിന്റെയും മൈസൂറിന്റെയും മെത്രാപ്പോലീത്താ ആയി വാഴിക്കപ്പെട്ടപ്പോൾ അദ്ദേഹം ഈ പള്ളിയുടെ വികാരിയായി പി.കെ. സ്ക്കറിയാ അച്ചനെ 1954-ൽ നിയമിച്ച് ആക്കി- അദ്ദേഹത്തിന്റെ സന്ദർശനക്കാലത്ത് ഈ പള്ളിയിൽ വിശുദ്ധ കുർബാന അർപ്പിച്ച സമയത്തു മഴ പെയ്തപ്പോൾ പള്ളി ചോർന്ന് കുടപിടിച്ച് കൊടുത്താണ് അദ്ദേഹത്തിന് കുർബാന പൂർത്തിയാക്കാൻ കഴിഞ്ഞത്. പി.കെ. സ്ക്കറിയ അച്ചൻ വികാരിയായിരുന്ന കാലഘട്ടത്തിൽ വളരെ കഷ്ടതയിലും പട്ടിണിയിലും കൂടിയാണ് ഇടവകയെ നയിച്ചുകൊണ്ട് പോയത്. പിന്നീട് തിരുമേനി ഒരു തുക ഇവിടേക്ക് അയച്ചു തരികയും ചെയ്തു.



പ. ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ



ശ്രേഷ്ഠ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ



ഡോ. യാക്കൂബ് മാർ ഐറേനിയോസ് എപ്പിസ്ക്കോപ്പാ (മദ്രാസ് ഭദ്രാസനാധിപൻ)



*ഫാ. വി.ഐ. മാത്യൂസ് (വികാരി)*

1961-ൽ എ. ജേക്കബ് അച്ചനെ വികാരിയായി നിയമിച്ചു. 1963-ൽ ബാഹ്യകേരളത്തിന്റെ മാത്യൂസ് മാർ അത്താനാസ്യോസ് ഈ ഇടവക സന്ദർശിക്കുകയും 2500 രൂപാ പള്ളി പണിയാൻ വികാരിയെ ഏല്പിച്ചു ഇപ്പോൾ പണി തീർത്ത പുതിയ പള്ളിയുടെ ഉള്ളിൽ ഇഷ്ടികയും ഓടും കൊണ്ട് ഒരു കൊച്ചു പള്ളിയും 35 വർഷക്കാലം ആ പള്ളിയിൽ ആരാധന നടത്തി വരികയും ചെയ്തു.

1980 മുതൽ 1988 ജൂൺ മാസം വരെ വി. മാത്യൂസ് അച്ചനെ സക്കറിയ മാർ ദിവന്നാസ്യോസ് മെത്രാപ്പോലിത്താ വികാരിയായി നിയമിച്ചു അച്ചന്റെ കാലത്ത് ഈ ചെറിയ പള്ളിയുടെ ചില അറ്റകുറ്റ പണികൾ നടത്തിയിട്ടുണ്ട്.

1988 ജൂലൈ 1 മുതൽ മണിക്കുളം വലിയപറമ്പിൽ ബ. വി.ഐ. മാത്യൂസ് അച്ചൻ വികാരിയായി ചുമതലയേറ്റു. അദ്ദേഹത്തിന്റെ മഹനീയ നേതൃത്വത്തിൽ ആധുനിക രീതിയിൽ ഇപ്പോൾ കൂദാശ ചെയ്യുന്ന 100 അടി നീളം 32 അടി വീതിയിലുള്ള പുതിയ പള്ളിയുടെ പണി ആരംഭിച്ചു. ഇടവക മെത്രാപ്പോലീത്താ സക്കറിയാ മാർ ദിവന്നാസ്യോസ് വാഴ്ത്തിക്കൊടുത്ത അടിക്കല്ല് വികാരി വി.ഐ. മാത്യൂസ് അച്ചൻ 1962 ജനുവരി 16-ാം തീയതി ഇടവക ജനങ്ങളുടെ സഹകരണത്തോടെ വിശുദ്ധ കുർബാനക്കുശേഷം കല്ലിട്ടു.

സൗത്തുകാനറായിലെ ജനങ്ങളുടെ സാമ്പത്തിക സ്ഥിതിയിൽ സ്വപ്നം കാണുവാൻ പോലും കഴിയാതിരുന്ന അതിബൃഹത്തായ പദ്ധതിക്ക് അദ്ദേഹം രൂപം കൊടുത്തു പുറത്തുള്ള ഒരു പള്ളിയിൽ പോലും പോയി പിരിവെടുക്കാതെ പണി പൂർത്തീകരിക്കുവാൻ സാധിച്ചത് ഒരു ദൈവ നടത്തിപ്പുതന്നെ. അതിനു നേതൃത്വം നല്കിയ അച്ചനെ എത്ര ശ്ലാഘിച്ചാലും മതിയാകയില്ല.

## വളർച്ചയുടെ പാതയിലേക്ക്



*ഫാ. വി. സി. ജോസ് ചെമ്മനം (ലേഖകൻ)*

കർണ്ണാടകയിലെ ക്രൈസ്തവ സമൂഹത്തിനും, തദ്ദേശിയവാസികൾക്കും

ശേഷം 38-ാം പേജിൽ



വികാരിയോടൊപ്പം കമ്മറ്റിയംഗങ്ങൾ



മദ്ബഹാ ശുശ്രൂഷകർ



യൂത്ത്‌ലീഗ് അംഗങ്ങൾ



സൺഡേസ്ക്കൂൾ

## കമ്മറ്റിയംഗങ്ങൾ



പി.യു. സ്ക്കറിയ
(ട്രസ്റ്റി)



കെ.സി. ബാബു
(സെക്രട്ടറി)



വി.ഐ. ജോസഫ്
(മുൻ ട്രസ്റ്റി)



സി.യു മാണി
(മുൻ ട്രസ്റ്റി)



കെമ്പള ജോർജ്ജ്
(മുൻ ട്രസ്റ്റി)



കെ.സി. സ്ക്കറിയ
(മുൻ ട്രസ്റ്റി)



പി.ജി. റോയി
(മുൻ സെക്രട്ടറി)



കെ.ഐ. ജോർജ്ജ്
(എൻജിനീയർ)



ചാക്കോ വി.എൻ.
(അസ്സി. എൻജിനീയർ)



മർത്തമറിയം സമാജം



ഇടവകാംഗങ്ങൾ



# സമ്പിയാടി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി



*ഫാ. വി.ഐ. മാത്യൂസ്*

മംഗലാപുരത്തു നിന്നും ബാംഗ്ലൂരിലേക്കുള്ള നാഷനൽ ഹൈവേ (NH 48)യിൽ കൂടി കിഴക്കോട്ടു 80 കി.മീ യാത്ര ചെയ്താൽ രണ്ടു മണിക്കൂറു കൊണ്ട് ഉദന എന്ന ഗ്രാമത്തിൽ



പ. ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ



ശ്രേഷ്ഠ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ



ഡോ. യാക്കൂബ് മാർ ഐറേനിയോസ് എപ്പിസ്ക്കോപ്പാ (മദ്രാസ് ഭദ്രാസനാധിപൻ)

എത്താം. അവിടെ നിന്നും വടക്കോട്ട് 5 കി.മീ. ചെന്നാൽ സമ്പിയാടി പള്ളി ആയി.

പ്രകൃതി ഭംഗി നിറഞ്ഞു നിൽക്കുന്ന സമ്പിയാടിക്ക് തിലകക്കുറിയായി ഒരു കുന്നിന്റെ മുകളിൽ മനോഹരമായ ഒരു പുതിയ ദേവാലയം ഈ വർഷാരംഭത്തോടെ പൂർത്തിയായി. പരിശുദ്ധ കന്യകമറിയാമിന്റെ നാമത്തിൽ താല്ക്കാലിക ഷെഡിലാണ് 1954-ൽ ഈ പള്ളി ആരംഭിച്ചത് 1948 മുതൽ വടക്കൻ തിരുവിതാംകൂറിന്റെ പല ഭാഗങ്ങളിൽ നിന്നും കൂത്താട്ടുകുളം, വടകര, കാക്കൂർ ആട്ടിൻകുന്ന്, പാമ്പാക്കുട, പിറവം എന്നീ ഇടവകകളിൽ നിന്നും കുടിയേറിയ 46 വീട്ടുകാരാണ് ആരാധനയ്ക്കുവേണ്ടി താല്ക്കാലിക ഷെഡ്ഡു നിർമ്മിച്ചത്.

പൗരസ്ത്യ സുവിശേഷ സമാജത്തിന്റെ കീഴിൽ ഈ പള്ളി കൊണ്ടുവന്ന നാമത്തിൽ, ആരാധന നടത്തിയിരുന്ന പള്ളിച്ചിറ അച്ചൻ അന്നു ശ്രമം ആരംഭിച്ചപ്പോൾ 30 വീട്ടുകാർ അതിനെ എതിർക്കുകയും ചെയ്തതിനാൽ 5 വീട്ടുകാർ ശിബാജഭാഗത്തും 10 വീട്ടുകാർ ശിരാടിഭാഗത്തും അച്ചന്റെ നേതൃത്വത്തിൽ ഷെഡു വച്ചു കെട്ടി മാറി.

30 വീട്ടുകാരുടെ നിർണ്ണായകമായ ഈ തീരുമാനമാണ് ഇന്നത്തേ നിലയിൽ ഒരു ഓർത്തഡോക്സ് ഇടവക നിലനിർത്തി



*ഫാ. വി.ഐ. മാത്യൂസ് (വികാരി)*

കൊണ്ടു പോകാൻ കാരണമായത് അന്ന് ആ തീരുമാനത്തിനു നേതൃത്വം കൊടുത്തവരായി കുന്നേൽ കെ.സി. ജോൺ, ടി.എസ്. ജേക്കബ്, വട്ടൻ കുഴിയിൽ വി.ഐ. വർഗീസ്, താന്നിക്കാക്കുഴി റ്റി. ഒ. ചാക്കോ, ഗുത്തിൽ എം.പി. മത്തായി കൊമ്പാറ ജോൺ എന്നിവരുടെ നിലപാട് പ്രശംസനീയം തന്നെ എന്ന് ഈ അവസരത്തിൽ ഞാൻ രേഖപ്പെടുത്തുന്നു.

1957-ൽ മലബാർ ഇടവകയുടെ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ ബ. പി.കെ. സ്ക്കറിയാ അച്ചനെ (മൈലപ്രാ) ഈ ഇടവകയുടെ വികാരിയായി നിയമിച്ചു. അച്ചന്റെ ഉത്സാഹത്തിലും പ്രയത്നത്തിലും ആദ്യകാല പഞ്ചായത്തു രൂപപ്പെട്ടു. 11 മെമ്പർമാരിൽ മൂന്നുപേരും ഈ ഇടവകയിൽ നിന്നും അതായത് റ്റി.എസ്. ജോൺ പ്രസിഡന്റ്:. ടി. എസ്. ജേക്കബ്. മേരി ജേക്കബ് മറ്റ് രണ്ടു മെമ്പർമാർ. ഉദന-സമ്പിയാടി റോഡും രൂപപ്പെട്ടത് അച്ചന്റെ നേതൃത്വത്തിലായിരുന്നു എന്നും നന്ദിപൂർവ്വം രേഖപ്പെടുത്തട്ടെ. 1959-ൽ സ്ക്കറിയാ അച്ചൻ സ്ഥലം മാറിയതിനു ശേഷം ഫാ. ഗീവറുഗീസ് (കേളകം) ഫാ. തോമസ് എന്നീ അച്ചന്മാരാണ് കുറെക്കാലം ആത്മശുശ്രൂഷ നടത്തിയിരുന്നത്.

1961-ൽ ബ. ജേക്കബ് അച്ചനെ നിയമിച്ചു. പച്ചക്കട്ട പിടിച്ച്, മരക്കഴുക്കോലുമായി ഒരു ചെറിയ പള്ളി ഉണ്ടാക്കി അച്ചന്റെ നേതൃത്വത്തിൽ അതിന്റെ ഓട് ഇടുന്നതിനുള്ള പണം ഇടവകമെത്രാപ്പോലീത്തായാണ് നല്കിയത്. 1969-ൽ പള്ളിയുടെ അറ്റകുറ്റപ്പണികൾ നടത്തി. പള്ളിക്കെട്ടിടവും തീർത്തു.

1980 മുതലാണ് ബ. വി. മാത്യൂസ് (ജോയി അച്ചൻ) അച്ചനെ സക്കരിയാ മാർ ദിവന്നാസ്യോസ് തിരുമേനി വികാരിയായി നിയമിച്ചത് കാടുപിടിച്ചു കിടന്നിരുന്ന പള്ളിപ്പറമ്പു തെളിച്ചു കൃഷി ചെയ്തതു കൂടാതെ മന്ദീഭവിച്ചു കിടന്ന പ്രാർത്ഥനായോഗം, സ്ത്രീ സമാജം യൂത്തുലീഗ് മുതലായവ പുനരുദ്ധരിച്ചതും കൂടാതെ പള്ളി റിക്കാർഡുകൾ പകർത്തിയെഴുതിയതും അച്ചന്റെ കാലത്തായിരുന്നു.

1992 ജൂൺ 1-ാം തീയതി മുതൽ വികാരിയായി അഭിവന്ദ്യ സഖറിയാസ് ദീവന്നാസിയോസ് വികാരിയായി എന്നെ നിയമിച്ചു. ചാർജ്ജ് എടുക്കുന്നതിനു മുമ്പു തന്നെ ഞാൻ

ശേഷം 38-ാം പേജിൽ


സെ. ജോർജ്ജ് കുരിശുപള്ളി (പഴയത്)


കെ.ഐ. ജോർജ്ജ് (എൻജിനീയർ)


കമ്മറ്റിയംഗങ്ങൾ


മദ്ബഹാ ശുശ്രൂഷകർ


വികാരിയിയോടൊപ്പം സീനിയേഴ്സ്


യൂത്ത്ലീഗ്

## കമ്മറ്റിയംഗങ്ങൾ


റ്റി.ജെ. രാജൻ (ട്രസ്റ്റി)


കെ.എ. ബേബി (സെക്രട്ടറി)


വി.ഐ. വർഗീസ് (മുൻ സെക്രട്ടറി)


എ.വി. തോമസ് (മുൻ ട്രസ്റ്റി)


പ്രാർത്ഥനായോഗങ്ങൾ (പൂർണ്ണമല്ല)


സി.ജെ. ജോൺ (മുൻ ട്രസ്റ്റി)


റ്റി.എസ്. ജേക്കബ് (മുൻ സെക്രട്ടറി)


റ്റിയു. ഉലഹന്നാൻ (മുൻ ട്രസ്റ്റി)


റ്റി. എസ്. ജോൺ (മുൻ ട്രസ്റ്റി)


സി.സി. വർഗീസ് (മുൻ ട്രസ്റ്റി)


എം.ഐ.ബേബി (മുൻ ട്രസ്റ്റി)


ടി.എം. സാജി (മുൻ ട്രസ്റ്റി)


കെ.സി. രാജു (മുൻ സെക്രട്ടറി)


റ്റി. ജോസ് (ശുശ്രൂഷകൻ)


ഫാ. ജി.എം. സ്കറിയ
ഇടവകയിലെ പുരോഹിതൻ

## MALANKARA ORTHODOX SYRIAN CHURCH
## MADRAS DIOCESE

Dr. Yakob Mar Irenaios
Officiating Metropolitan

55, Surapattu Main Road
Vinayagapuram
Chennai-99

### ആശംസ

1-1-2002

ഇച്ചിലംപാടി-സാംബിയാടി പ്രദേശങ്ങളിലെ ഓർത്തഡോക്സ് സുറിയാനി സഭാംഗങ്ങൾക്ക് ഇത് തിരുവുത്സവകാലം. അത്യുന്നതനായ ദൈവം മനുഷ്യ നിർമ്മിത ഭവനത്തിൽ ഒതുങ്ങുന്നില്ലെങ്കിലും, ദൈവ നിയോഗത്താൽ കൈപ്പണിയായ മന്ദിരത്തെ ദൈവഭവനമാക്കാൻ അദ്ദേഹം പ്രീതിപ്പെടുന്നു. ഇച്ചിലംപാടി-സാംബിയാടി മേഖലകളിൽ സകല ജാതികൾക്കും പ്രാർത്ഥനാലയമായി ദേവാലയങ്ങൾ ഉയർന്നു വന്നിരിക്കുന്നത് നാടിന് അനുഗ്രഹവും ജനഹൃദയത്തിന് ആനന്ദ ദായകവുമാണ്. ഇച്ചിലം പാടി ദേവാലയ പ്രതിഷ്ഠക്കനുബന്ധമായി ഒരു മംഗള സ്മരണിക തയ്യാറാക്കി പ്രകാശനം ചെയ്യുന്നത് ഉചിതം തന്നെ. അതോടൊപ്പം ഇക്കാര്യങ്ങൾക്കെല്ലാം ഏറെനാളായി നിസ്വാർത്ഥവും ത്യാഗോജ്ജ്വലവുമായ നേതൃത്വം നൽകിവരുന്ന ബഹു. വി.ഐ. മാത്യൂസ് അച്ചന്റെ സപ്തതി ഹർഷ പൂരിതമായി പ്രഖ്യാപിക്കുന്നതും ശ്ലാഘനീയമായിരുന്നു. അച്ചനും കുടുംബവും തെക്കൻ കർണാടക പ്രദേശങ്ങളിൽ അനുഷ്ഠിച്ചു വരുന്ന സേവനങ്ങൾ നിസ്തുലങ്ങളാണ്. അദ്ദേഹത്തിന്റെ ശുശ്രൂഷയെ പ്രതി ദൈവത്തെ സ്തുതിക്കുന്നു.

ദേവാലയ നിർമ്മിതിയിൽ സഹകരിക്കുകയും, ധനം, സമയം, അദ്ധ്വാനം, പ്രാർത്ഥന എന്നിവയെല്ലാം ചെലവിട്ട് ദൈവഭവനം ഉയരുന്നതിന് പ്രതീക്ഷയോടെ കാത്തിരുന്ന അനേകരുണ്ട്. അങ്ങനെ, അവർക്കു നേതൃത്വം നൽകിയ വൈദിക ശ്രേഷ്ഠന് ഇത് കൃതാർത്ഥതയുടെയും സ്വപ്ന സാക്ഷാത്ക്കാരത്തിന്റെയും മുഹൂർത്തമാണ്.

ദൈവജനം ഒന്നടങ്കം സന്തോഷിക്കുന്ന ഈ അസുലഭ സന്ദർഭത്തിൽ ആരാധനാ സമൂഹത്തിന് സമസ്ത ദൈവാനുഗ്രഹങ്ങളും ലഭിക്കുന്നതിനായി പ്രാർത്ഥിക്കുന്നു. ഈ മംഗളവേള ജനങ്ങളുടെ വിശുദ്ധീകരണത്തിനും, മനസ്സുകളുടെ നിർമ്മലീകരണത്തിനും, സ്നേഹം ആചരിക്കുന്നതിനും നിമിത്തമാകട്ടെ എന്നാശംസിക്കുന്നു. ദരിദ്രന്മാരോട് സുവിശേഷം അറിയിക്കുന്നു. ദൈവിക ചുമതലയിൽ നാം കൂടുതൽ ഉത്സുകരാകുന്നതിന് ഈ അനുഗ്രഹ സന്ദർഭം ഇടയാകട്ടെ!

*ഇച്ചിലംപാടി പള്ളി 34-ാം പേജിൽ നിന്നു തുടർച്ച......*

ദൈവം കനിഞ്ഞു നൽകിയ തീർത്ഥാടന കേന്ദ്രമാണ് ഇച്ചിലം പാടി. ഈ പള്ളി പെരുനാൾ മെയ് 6,7 തീയതികളിൽ ആണ്. തീയതിക്ക് ഒരു വർഷവും മാറ്റമില്ല ജാതിമത ഭേദമെന്യേ പതിനായിരങ്ങൾ വന്നണയുന്നു. പ്രാർത്ഥനകളും നേർച്ചകാഴ്ചകളും അർപ്പിച്ചാൽ സഹദായുടെ മദ്ധ്യസ്ഥതയാൽ സഫലമാകും. സ്വന്ത ജീവിതത്തിൽ ഇച്ചിലം പാടിയുമായി ബന്ധപ്പെട്ട അത്ഭുതത്തിന്റെ ഒരു കഥയെങ്കിലും പറയുവാൻ ഇല്ലാത്തവർ ഇവിടെ നന്നേ ചുരുക്കം.

### ഇടവക ഇന്ന്

50 കുടുംബങ്ങൾ ഇപ്പോൾ ഇടവകയിൽ ഉണ്ട്. ബ. വി.ഐ. മാത്യൂസച്ചന്റെ മഹനീയ നേതൃത്വത്തിൽ കർണ്ണാടകയിലെ പുതുപ്പള്ളിയായി ഇച്ചിലം പാടി ഉയർന്നിട്ടുണ്ട്. പെരുന്നാൾ ദിനത്തിൽ സൗത്ത് കാനറായിലെ ഈ കുഗ്രാമത്തിൽ പതിനായിരത്തിൽ അധികം ആളുകൾ കോഴിയും അപ്പവുമായി എത്തിച്ചേരും. ഉരുൾനേർച്ച, കല്ല് ചുമട്, മുട്ടിന്മേൽ നടക്കുക. ആദിയായ നേർച്ചകളും പ്രായശ്ചിത്തവുമായി അനേകർ വന്നണയുന്നു. സന്ധ്യയ്ക്കും വി. കുർബാനയ്ക്ക് ശേഷവും നടക്കുന്ന റാസയിൽ പങ്കെടുക്കുന്ന ജനാവലിയെ കാണേണ്ടതു തന്നെ.

2002 കുടിയേറ്റ സുവർണ്ണ ജൂബിലി വർഷമാണ്. വികാരിയുടെ സപ്തതിയുമാണ്. പുതുക്കിപണിത പള്ളിയുടെ കൂദാശ ഫെബ്രുവരി 15,16 തീയതികളിലായി നടക്കുന്നു. ആദ്യമായി സൗത്ത് കാനറാ സന്ദർശിക്കുന്ന സഭയുടെ പരമാദ്ധ്യക്ഷൻ പ. കാതോലിക്കാ ബാവായെയും, നിയുക്ത കാതോലിക്കായെയും, മദ്രാസന മെത്രാപ്പോലീത്തായെയും സ്വീകരിക്കാൻ ഇച്ചിലംപാടിയും സൗത്തു കാനറായും അണിഞ്ഞൊരുങ്ങി കഴിഞ്ഞു. ●

*സമ്പിയാടി പള്ളി 36-ാം പേജിൽ നിന്നു തുടർച്ച........*

ഇടവകയിലെ മിക്കവാറും എല്ലാ വീടുകളും സന്ദർശിച്ചിരുന്നു. ജൂൺ 14-ന് ഞായറാഴ്ച ആദ്യതവണ വി. കുർബാന അർപ്പിച്ചു. അന്നു തന്നെ പൊതുയോഗത്തിനു നോട്ടീസ് കൊടുത്തു അടുത്ത തവണയ്ക്കു തന്നെ പൊതുയോഗം കൂടുകയും ജീർണ്ണാവസ്ഥയിലായിരിക്കുന്ന പള്ളി പൊളിച്ച് പണിയേണ്ട അടിയന്തരാവശ്യം എല്ലാവരും അംഗീകരിക്കുകയും എന്റെ സ്നേഹിതനായ എൻജിനീയർ കെ.ഐ. ജോർജ്ജിനെക്കൊണ്ട് 100X33 അടി



യിൽ ഒരു പള്ളിയുടെ പ്ലാൻ വരപ്പിച്ചത് പൊതുയോഗം അംഗീകരിക്കുകയും ചെയ്തു അന്നു തന്നെ സ്വമനസ്സാലെ ഇടവകക്കാർ ഓരോ തുക വാഗ്ദാനം ചെയ്തു.

ഇടവകാംഗങ്ങളുടെ ശ്രമദാനം കൊണ്ട് വലിയ കുന്നായിരുന്ന സ്ഥലം ഇടിച്ചു നിരത്തി 15 ദിവസം കൊണ്ട് പള്ളി പണിക്കുള്ള സ്ഥലം ഒരുക്കി.

ആളുകളുടെ ആത്മാർത്ഥമായ സഹകരണം എല്ലാവരുടേയും ആത്മ ധൈര്യം വർദ്ധിപ്പിക്കുവാൻ പോന്നതായിരുന്നു മുപ്പതു ലക്ഷത്തിലേറെ തുക പിരിച്ചെടുക്കുവാനും സാധിച്ചു.

അന്യ ആളുകളെയോ മറ്റ് ഇടവകകളെയോ ആശ്രയിക്കാതെ 90 ഓളം വീട്ടുകാരുള്ള സാധാരണ കർഷകരായിയുള്ളവരിൽ നിന്നു മുപ്പതു ലക്ഷം എങ്ങനെ ഉണ്ടായി. നിർബന്ധ പിരിവ് ആരേയും അടിച്ചേല്പിച്ചില്ല. സ്വമനസ്സാലെ തരുന്നത് മതി, അതായിരുന്നു മുദ്രാവാക്യം. വലുതും ചെറുതുമായ തുകകൾ വന്നുകൊണ്ടിരുന്നു. ലക്ഷങ്ങൾ വരെ തന്നവർ ഉണ്ട്.

ഇടവകാംഗങ്ങളിൽ ഭൂരിപക്ഷവും വടക്കൻ തിരുവിതാം കൂറുകാരാണ് ഇവർ ദൈവഭയമുള്ളവരും സഭാ സ്നേഹികളുമാണ്. പത്തു കിലോമീറ്റർ ചുറ്റളവിലാണ് താമസമെങ്കിലും അതിരാവിലെ യാത്ര തിരിച്ച് വിശുദ്ധ കുർബാന ആരംഭിക്കുന്നതിന് മുമ്പുതന്നെ പള്ളിയിൽ എത്തിച്ചേരും. അതാണ് അവർക്കു ലഭിച്ചിരുന്ന അനുഗ്രഹത്തിന്റെ രഹസ്യവും. എത്ര വിദൂരത്ത് താമസിക്കുന്നവരാണെങ്കിലും അച്ചനും ശുശ്രൂഷക്കാർക്കുമുള്ള ഭക്ഷണം അവർ ചുമന്നുകൊണ്ടു വരുന്ന കാഴ്ചയും കാണേണ്ടതു തന്നെ- നിങ്ങൾക്ക് ഇതൊക്കെ ബുദ്ധിമുട്ടല്ലേ എന്ന് ഞാൻ ചോദിക്കുമ്പോൾ അവർ പറയുന്നത് ഇപ്രകാരമാണ്. രണ്ടു മൂന്നു വർഷം കൂടുമ്പോൾ ഒരു പ്രാവശ്യം ഞങ്ങൾക്ക് കിട്ടുന്ന അവസരം നോമ്പിൽ ആകരുതേ എന്നാണ് പ്രാർത്ഥന. പലതരത്തിലുള്ള കാട്ടിറച്ചി-മലയണ്ണാൻ മുതൽ കൂരൻ വരെയുള്ള പലതും പാചകം ചെയ്തു കൊണ്ടു വരും.

വി. കുർബാനയിലും നല്ല പോലെ പങ്കെടുക്കും. കൃത്യമായി പ്രതിവാക്യങ്ങൾ പറയും. അന്നന്നത്തെ പ്രാധാന്യമുള്ള ഗീതങ്ങൾ ചെല്ലും -എനിക്ക് ഇവിടെ വി. കുർബാന അർപ്പിക്കുന്നത് സ്വർഗ്ഗീയ അനുഭവമാണ് നല്ല ശുശ്രൂഷകരുടെ സഹകരണം. സ്നേഹം നിറഞ്ഞ-കുഞ്ഞുങ്ങൾ മുതൽ പ്രായം ഉള്ളവർ വരെയുള്ളവരുടെ അഫക്ഷൻ ഒരു കുടുംബത്തിലെ പിതാവും മക്കളും പോലെ. തന്നെ ഇവിടെ വന്നിട്ടുള്ള പല വൈദീകരും ഇവരുടെ ആതിഥ്യസുഖമനുഭവിച്ചിട്ടുള്ളവരാണ്. ●

# ഫാ. വി. ഐ. മാത്യൂസ്: സപ്തതിയിൽ എത്തിയ ബഹുമുഖ പ്രതിഭ

*ജോസഫ് സന്നംപാടി, നെല്ലിയാടി*

പ്രാർത്ഥനയാലും പരിത്യാഗ കർമ്മങ്ങളാലും സ്വയം സമർപ്പിച്ച മഹത്തായ ജീവിതമാണ് സപ്തതിയിലെത്തിയ ഫാ. വി.ഐ. മാത്യൂസ് എന്ന മാത്യൂസ് അച്ചന്റേത്.

അത്യപൂർവ്വമായ വ്യക്തി വൈശിഷ്ട്യവും പ്രാഗത്ഭ്യവും പ്രാർത്ഥനാ ജീവിതവും കൊണ്ട് സർവ്വാദരണീയനായ മാത്യൂസ് അച്ചനെക്കുറിച്ചു പറയാൻ ഒത്തിരി ഒത്തിരി കാര്യങ്ങളുണ്ട് കുടിയേറ്റ ഭൂമിയായ ദക്ഷിണ കന്നഡയിലെ ഓരോ കുടുംബങ്ങൾക്കും.

മാത്യൂസ് അച്ചന്റെ അചഞ്ചലമായ വിശ്വാസത്തിന്റെയും പ്രാർത്ഥനയിൽ ഉൾക്കൊണ്ട ഹൃദയ പൂർവ്വമായ പ്രവർത്തനത്തിന്റെയും വിജയഗാഥയാണ് ഇവിടുത്തെ ഓരോ പുൽക്കൊടിക്കും മണൽത്തരിക്കുപോലും പറയാനുള്ളത്. സപ്തതിയിലെത്തിയ ആദ്ധ്യാത്മിക ചൈതന്യത്താൽ കുടിയേറ്റ ഭൂമിയെ ധന്യമാക്കിയ മാത്യൂസ് അച്ചന്റെ വാസ്തവ ജനകമായ ജീവിതത്തിലേക്കും പ്രവർത്തനമേഖലകളിലേക്കും പ്രകാശം പരത്തുന്ന ഒരു തീർത്ഥയാത്ര....

## കുടിയേറ്റഭൂമിയിലേക്ക്

ദക്ഷിണ കന്നഡ എന്ന സ്വപ്ന ഭൂമിയിലേക്ക് ഒരു കർഷക കുടുംബം കൂടിയെത്തി. 1951-ൽ മദ്ധ്യതിരുവിതാം കൂറിലെ പത്തനംതിട്ട ജില്ലയിലെ തിരുവല്ലാ താലൂക്കിലെ വളഞ്ഞവട്ടത്ത് പുരാതന കുടുംബമായ വലിയപറമ്പിൽ കുടുംബത്തിൽപ്പെട്ട ഐസക് സകുടുംബം ദക്ഷിണ കന്നഡയിലെ പുത്തൂരു താലൂക്കിലുള്ള പതാവ് എന്ന സ്ഥലത്താണ് എത്തിച്ചേർന്നത്. അൻപതുകളുടെ തുടക്കത്തിൽത്തന്നെ മദ്ധ്യതിരുവിതാംകൂറിൽ നിന്നും ഒട്ടേറെ കുടുംബങ്ങൾ ഈ മേഖലയിൽ എത്തിയിരുന്നു. മറ്റൊരു കാലഘട്ടത്തിലും ഇതുപോലൊരു കുടിയേറ്റമുണ്ടായിട്ടില്ലെന്നത് യാഥാർത്ഥ്യമാണ്.

അരനൂറ്റാണ്ടിനുമുമ്പ് ഏതാനും കുടിയേറ്റ കുടുംബങ്ങൾ മാത്രമുണ്ടായിരുന്ന ഈ ജില്ലയിൽ പതിനായിരത്തിലേറെ കുടുംബങ്ങളാണിന്നുള്ളത്.

കാടുകളും കുന്നുകളും നിറഞ്ഞ ഈ മേഖലയെ കനകം വിളയിക്കുന്ന ഭൂമിയാക്കി മാറ്റാൻ ഏതാനും വർഷങ്ങൾക്കുള്ളിൽത്തന്നെ വലിയപറമ്പിൽ ഐസക്കിനു കഴിഞ്ഞു. അദ്ദേഹത്തിന്റെ മൂന്ന് ആൺമക്കളിൽ മൂത്തയാളാണ് സപ്തതിയിലെത്തിയ ഫാ. വി.ഐ. മാത്യൂസ്.

മാത്യൂസ് അച്ചൻ ഇലക്ട്രിക്കൽ എൻജിനീയറിംഗിൽ ഡിപ്ലോമ കോഴ്സിന് നാഗർകോവിലിൽ പഠിച്ചുകൊണ്ടിരിക്കുമ്പോഴായിരുന്നു ഈ കുടിയേറ്റം. മൂത്തമകനായതിനാൽ ഇത്രയും അകലെ വിട്ടിട്ടുപോകാൻ മാതാപിതാക്കൾക്ക് വൈമുഖ്യം. അതിനാൽ പഠനം ഇടയ്ക്കുവെച്ച് ഉപേക്ഷിച്ച് കുടുംബത്തോടൊപ്പം കുടിയേറ്റ ഭൂമിയിലേക്ക് മാത്യൂസ് അച്ചനും യാത്രയാകേണ്ടിവന്നു. അച്ചനോടൊപ്പം അന്നു പഠിച്ച പലരും ഉയർന്ന ഉദ്യോഗസ്ഥരായി ജോലിയിൽ നിന്നു വിരമിച്ച് വിശ്രമ ജീവിതം നയിക്കുകയാണിന്ന്.

മാത്യൂസ് അച്ചൻ കുടിയേറ്റ ഭൂമിയിലെത്തിയതോടെ ജീവിതത്തിന്റെ താളവും സ്വപ്നവും മറ്റൊരു വഴിക്കായി. കുടിയേറ്റക്കാർ അച്ചനെ വൈദിക പരിശീലനത്തിനായി തിരഞ്ഞെടുത്തതും ഒരു ദൈവ നിയോഗമായിരുന്നു. പിന്നീട് മനസ്സും ശരീരവും ആ വഴിക്കായി യാത്ര.

1954-ലാണ് മാത്യൂസ് അച്ചൻ ശെമ്മാശപട്ടം സ്വീകരിച്ചത്. 1956-ലായിരുന്നു വിവാഹം. മുളങ്കുഴ പങ്കാവിൽ കോരുതു മാത്യുവിന്റെ മകൾ അച്ചാമ്മയാണ് ജീവിത സഖിയായി കടന്നുവന്നത്. 1956-ൽ ശെമ്മാശനായിരിക്കെ തന്നെ പരുമല സെമിനാരി സ്ക്കൂളിൽ ഹെഡ്മാസ്റ്ററായി നിയമിതനായി അച്ചാമ്മ ടീച്ചർ എം.ജി.എം. ഹൈസ്ക്കൂളിലും 1961-ൽ വൈദികനായി. ഈ ഭദ്രാസനത്തിൽത്തന്നെയുള്ള നിലമ്പൂർ പ്രദേശത്തുള്ള പള്ളികളിലേക്ക് നിയമിക്കപ്പെട്ടു. അതോടൊപ്പം ചുങ്കത്തറ ഹൈസ്ക്കൂളിൽ അദ്ധ്യാപകനായും ജോലി ലഭിച്ചു. ടീച്ചറിനും അതേസ്ക്കൂളിൽ തന്നെ ജോലികിട്ടി. ദൈവ പരിപാലനയുടെ അത്ഭുതകരമായ വഴികളിലൂടെയായിരുന്നു പിന്നീടുള്ള യാത്രകളത്രയും. സഭയ്ക്കും സമൂഹത്തിനും വേണ്ടിയുള്ള സമർപ്പിതമായ ജീവിതം.

1971-ൽ കണ്ണൂരിലേക്ക് മാത്യൂസ് അച്ചൻ സ്ഥലം മാറി. അവിടെ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ ചുമതലയും കോളജിന്റെ പ്രിൻസിപ്പൽ സ്ഥാനവും ഏറ്റെടുത്തു. ഒട്ടേറെ സാമൂഹ്യ പ്രവർത്തനങ്ങൾക്കും വിദ്യാഭ്യാസ പദ്ധതികൾക്കുമെല്ലാം നേതൃത്വം കൊടുത്ത ജീവിതത്തിലെ സമ്പന്നമായൊരു കാലഘട്ടമായിരുന്നു



അതെന്ന് അച്ചൻ ഓർമ്മിക്കുന്നു.

1987-ലാണ് ദക്ഷിണ കാനറായിലേക്ക് അച്ചൻ കടന്നുവന്നത്. മംഗലാപുരം, പതാവ് തുടങ്ങിയ പള്ളികളായിരുന്നു ആദ്യവർഷങ്ങൾ. 1988 മുതൽ ഇച്ചിലംപാടി സെന്റ് ജോർജ്ജ് പള്ളിയിലും 1992 മുതൽ സാമ്പിയാടി പള്ളിയിലും വികാരിയായി നിയമിതനായി.

## ഇച്ചിലംപാടി പള്ളി

വിശുദ്ധ ഗീവർഗീസ് സഹദായുടെ നാമത്തിലുള്ള ഇച്ചിലം പാടി പള്ളി ഈ ജില്ലയിൽ രണ്ടാം പുതുപ്പള്ളിയെന്നാണ് അറിയപ്പെടുന്നത്. വിശ്വാസികളുടെ അഭയ കേന്ദ്രമായ ഈ പുണ്യസങ്കേതത്തെക്കുറിച്ച് ഒരു ദശാബ്ദം മുമ്പ് ഞാൻ ഒരു വാരികയിൽ എഴുതിയ ലേഖനം മാത്യൂസ് അച്ചൻ ഫയലിൽ ഇപ്പോഴും സൂക്ഷിക്കുന്നുണ്ടെന്ന് ഈയടുത്ത നാളിലാണ് എനിക്ക് അറിയാൻ കഴിഞ്ഞത്. ഈ പള്ളിയേപ്പറ്റി അദ്ദേഹം അത്രയേറെ ശ്രദ്ധാലുവാണെന്നതിനൊരു തെളിവാണിത് എന്നതിൽ സംശയമില്ല.

1953-ൽ ഒരു താല്ക്കാലിക ഷെഡ്ഡിൽ ആരംഭിച്ച പള്ളി 1963-ൽ പുതുക്കിപണിത് മനോഹരമാക്കി. എല്ലാവർഷവും മെയ് 6,7 തീയതികളിൽ നടക്കുന്ന വിശുദ്ധ ഗീവർഗീസ് സഹദായുടെ പെരുന്നാൾ ദിനങ്ങളിൽ അടുത്തും അകലെയുമുള്ള പ്രദേശങ്ങളിൽ നിന്നും എത്തിച്ചേരുന്ന വിശ്വാസികളുടെ എണ്ണം തിട്ടപ്പെടുത്തുക സാധ്യമല്ല. ഓരോ വർഷവും ആ ഭക്ത ജനപ്രവാഹം വർദ്ധിച്ചുകൊണ്ടിരിക്കുകയുമാണ്. ഭക്തജനങ്ങൾക്ക് പ്രാർത്ഥനയ്ക്കും മറ്റ് ആരാധനാ കർമ്മങ്ങൾക്കും ഇതിനേക്കാൾ സൗകര്യങ്ങൾ വേണ

മെന്ന ദീർഘവീക്ഷണമാവാം വിപുലവും മനോഹരവുമായ രീതിയിൽ ഇച്ചിലംപാടി പള്ളി പണിയാൻ മാത്യൂസ് അച്ചന് പ്രചോദനമായത്.

കേവലം 42 താഴ്ന്ന വരുമാനക്കാരായ കുടുംബങ്ങൾ മാത്രം ഉൾക്കൊള്ളുന്ന ഒരു ഇടവകയാൽ ഇത്ര വലിയ ഒരു പള്ളിയുടെ നിർമ്മാണം എങ്ങനെ സാധിച്ചു എന്ന ചോദ്യത്തിന് ഇപ്പോഴത്തെ പള്ളിയുടെ ട്രസ്റ്റിയായ തിരുത്തടത്തിൽ റോയിയുടെ വിശദീകരണം ശ്രദ്ധേയമാണ്.

അച്ചന്റെ സ്ഥിരോത്സാഹവും നിശ്ചയ ദാർഢ്യവുംതന്നെ. യാതൊരു നിർബന്ധ പിരിവും ഇടവകാംഗങ്ങളിൽ നിന്നും അച്ചൻ നടത്തിയിട്ടില്ല. ഇടവകാംഗങ്ങളോടൊത്തു ചേർന്ന് അച്ചൻ പണിയെടുക്കുമ്പോൾ ഞങ്ങൾക്കും അതു പ്രചോദനമേകി. കൂടാതെ ഇടവകാംഗങ്ങൾ അവരവരുടെ കഴിവനുസരിച്ചുള്ള ചെറുതും വലുതുമായ തുകകൾ സന്തോഷപൂർവ്വം നൽകിക്കൊണ്ടിരിക്കുന്നു. കൂടാതെ കർണ്ണാടകത്തിന്റെ പലഭാഗത്തു നിന്നും മറ്റു രാജ്യങ്ങളിൽ നിന്നും പലവിധത്തിലുള്ള സംഭാവനകൾ-പലരൂപത്തിലായി ഇവിടെ ലഭിച്ചുകൊണ്ടിരിക്കുന്നു. എല്ലാവരോടും നല്ല ബന്ധം പുലർത്തുന്ന അച്ചനു ലഭിക്കുന്ന ഒരംഗീകാരമായിരുന്നു ആ നാണയത്തുട്ടുകൾ. ആ നാണയത്തുട്ടുകളിൽ നിന്നാണ് ഇത്ര മനോഹരമായ പള്ളി പണിയാൻ സാധിച്ചതും.

സെക്രട്ടറി കെ. സി. വർഗീസ് മറ്റൊരു വിശദീകരണം കൂടി നല്കി. കഴിഞ്ഞ കുറേ വർഷങ്ങളായി പെരുനാളിനു നേർച്ചവരവും വർദ്ധിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങനെ പലവഴിക്കായി ലഭിക്കുന്ന തുകകളാണ് പള്ളി പണിയുടെ കാര്യങ്ങൾക്കായി വിനിയോഗിക്കുന്നത്. പണി പൂർത്തിയാകുമ്പോൾ 30 ലക്ഷം രൂപയോളം ചെലവു വരുമെന്നാണ് കണക്കാക്കുന്നത്.

ഇടവകാംഗങ്ങളായ മുളയ്ക്കൽ സ്ക്കറിയായും, കല്ലുമുമ്പിൽ കുഞ്ഞുമോനും മറ്റൊരു കാര്യം ശ്രദ്ധയിൽപ്പെടുത്തി.

ലാഭേച്ഛയോ സ്വാർത്ഥമോഹങ്ങളോ ഇല്ലാത്ത മണിക്കളത്തിൽ അച്ചൻ ഈ ഇടവകയെ ജീവനു തുല്യം സ്നേഹിക്കുന്നതുകൊണ്ടാണ് ഈ ഇടവക അനുദിനം പുരോഗതിയിൽ നിന്നും പുരോഗതിയിലേക്കു കുതിക്കുന്നത്. പള്ളിയിൽ നിന്നും അച്ചനു ലഭിക്കുന്ന തുച്ഛമായ വരുമാനം അച്ചൻ ഈ ഇടവകയിൽ വന്നു പോകുന്നതിനുള്ള പെട്രോൾ ചെലവിനുപോലും മതിയാകുന്നില്ല എന്ന കാര്യവും ഞങ്ങൾക്കു നന്നായറിയാം. അച്ചന്റെ ആത്മാർത്ഥമായ സഹകരണമാണ് ഇവിടെ പ്രതിഫലിക്കുന്നത്.

അച്ചന്റെ ജീവകാരുണ്യപ്രവർത്തനങ്ങളെക്കുറിച്ച് ഇടവകയിൽ നിന്നും ഇടവകയുടെ പുറത്തുനിന്നും ചില സ്നേഹിതന്മാരിൽ നിന്നും അറിയാനിടയായി. നിർദ്ധനരായ വിദ്യാർത്ഥികളുടെ പഠനത്തിനും, രോഗചികിത്സയ്ക്കും പെൺകുട്ടികളുടെ വിവാഹത്തിനുമായി സ്വന്തം കൈയിൽ നിന്നും വിദേശത്തു നിന്നും ആയിരക്കണക്കിനു രൂപ മണിക്കളത്തിൽ അച്ചൻ ഇച്ചിലംപാടി ഇടവകയിലും ഇടവകയ്ക്കു പുറത്തുള്ളവർക്കുമായി നല്കിയിട്ടുള്ള കാര്യം നന്ദിനിറഞ്ഞ ഹൃദയത്തോടെ പലരും എന്നോടു പറയുകയുണ്ടായി. കൂടാതെ അച്ചന്റെ രണ്ടാമത്തെ മകൻ പരേതനായ ഡോ. റജി മാത്യൂസിന്റെ പേരിൽ സ്ഥാപിച്ചിരിക്കുന്ന ചാരിറ്റബിൾ ട്രസ്റ്റിന്റെ വകയിലും ഒട്ടേറെ നിർദ്ധനർക്ക് അച്ചൻ സാമ്പത്തിക സഹായം നല്കിവരുന്നു.

## ഏവർക്കും പ്രിയങ്കരൻ

മണിക്കളത്തിൽ അച്ചൻ നെല്ലിയാടിയിലുള്ള


ഫാ. വി. ഐ. മാത്യൂസിന്റെ മാതാപിതാക്കൾ വി.ഐ. ഐസക്ക് (95 വയസ്സ്) Late. ദീനാമ്മ ഐസക്ക്.

ചിത്രാ ക്ലിനിക്ക് സന്ദർശനം ഒരു സൗഹൃദ സംഗമമാകാറുണ്ട്. മിതഭാഷിയും പൂർണ്ണ സംശുദ്ധനുമായ കുറിച്ചിത്താനം പരമേശ്വരൻ നായർ ഈ സംഗമത്തിന്റെ പതിവു പങ്കാളിയാണ്.

അച്ചൻ യാതൊരുവിധ ജാഡയും ഇല്ലാത്ത വ്യക്തിയാണ്. പുരോഹിതൻ എന്ന നിലയിൽ അദ്ദേഹത്തോടുള്ള ബഹുമാനത്തോടൊപ്പം അദ്ദേഹം എനിക്കൊരു കളിക്കൂട്ടുകാരൻ കൂടിയാണ്. കുറിച്ചിത്താനം ഇതു പറഞ്ഞപ്പോൾ പഞ്ചായത്തു മെമ്പറും ലാബിന്റെ ഉടമയുമായ മിസ്സിസ് സിനി വർഗീസ് പറഞ്ഞത്- അച്ചൻ സ്വന്തം സമ്പാദ്യം കൊണ്ട് നിർദ്ധനരെ സഹായിക്കുന്ന ദാനശീലൻ കൂടിയാണ്. നിന്നെപ്പോലെതന്നെ നിന്റെ അയൽക്കാരനെയും സ്നേഹിക്കണമെന്ന ക്രിസ്തു നാഥന്റെ വാക്കുകൾ അക്ഷരം പ്രതി പാലിക്കുന്ന വൈദികനാണിദ്ദേഹം. എം.എ. ബിരുദധാരിയും സമ്പന്നനുമായ അച്ചൻ എത്ര ലാളിത്യമാർന്ന ജീവിതമാണ് നയിക്കുന്നത് എന്നാണ്.

അരനൂറ്റാണ്ടിനു മുമ്പ് അന്നത്തെ പഴമക്കാരിൽ നിന്നും പറഞ്ഞുകേട്ടൊരു ചൊല്ലുള്ളത് ഇവിടെ വളരെ പ്രസക്തമാണ്.

ഉത്തമ പുത്രന് എന്തിനഹോധനം, അധമ പുത്രന് എന്തിനയ്യേ ധനം (ഉത്തമപുത്രന് ധനം ഇല്ലെങ്കിലും കുറവുകൾ ഉണ്ടാകാറില്ല. അധമൻ മാർക്ക് ധനം ഉണ്ടെങ്കിലും പ്രയോജനപ്പെടുകയില്ല.) ഈ തത്വമനുസരിച്ച് ഉത്തമ പുത്രൻ ധനം ഉള്ളവനും കൂടിയായാൽ ജീവിത മാതൃക വളരെ ശ്രേഷ്ഠമായിരിക്കും. ഈ ഇടവക കാര്യങ്ങളിൽ മണിക്കളത്തിൽ മാത്യൂസ് അച്ചനിൽ കാണുന്ന മഹത്വവും ഇതുതന്നെയാണ്.

## നമ്പ്യാടിപ്പള്ളി

പുത്തൂർ താലൂക്കിന്റെ വടക്കുകിഴക്കായി ശീരാടി ഗ്രാമപഞ്ചായത്തിൽ ഉൾപ്പെട്ട പ്രദേശമാണ് നമ്പ്യാടി. ഗ്രാമഭംഗി നിറഞ്ഞുനിൽക്കുന്ന നമ്പ്യാടിക്ക് തിലകക്കുറിയായി നിലകൊള്ളുന്ന മനോഹര ദേവാലയമാണ് നമ്പ്യാടിപ്പള്ളി. ഒരു മണവാട്ടിയെപ്പോലെ അണിഞ്ഞൊരുങ്ങി നിൽക്കുന്ന ഈ ദേവാലയം പരിശുദ്ധ കന്യാമറിയത്തിന്റെ നാമധേയത്തിൽ 1954-ൽ ഒരു താല്ക്കാലിക ഷെഡ്ഡിലാണ് ആരംഭിച്ചത്. പള്ളി പിന്നീട് പൊളിച്ചു പണിതെങ്കിലും വേണ്ടത്ര സൗകര്യങ്ങളൊന്നു മുണ്ടായില്ല.

1992-ൽ മാത്യൂസ് അച്ചൻ ഈ ഇടവകയുടെ ചുമതല ഏറ്റെടുത്ത ശേഷം അദ്ദേഹത്തിന്റെ ഉത്സാഹത്തിലും നേതൃത്വത്തിലും ഇടവകാംഗങ്ങളുടെ കൂട്ടായ സഹകരണത്തിലും ഇന്ന് പണിതിരിക്കുന്ന ഈ മനോഹര ദേവാലയത്തിന്റെ പണികൾക്ക് തുടക്കമിട്ടു.

ഈ ഇടവകയിൽപെട്ട തൊണ്ണൂറോളം വീട്ടുകാരുടെ ഹൃദയപൂർവ്വമായ സംഭാവനകൾ മാത്രമാണ് ഈ പള്ളി പണിക്കുവേണ്ടി ഉപയോഗിച്ചത്.

അത്യാവശ്യഘട്ടങ്ങളിൽ ഇടവകാംഗങ്ങളെ വിളിച്ചുകൂട്ടി പള്ളി പണിയുടെ നിർമ്മാണ ചെലവുകളെപ്പറ്റി അച്ചൻ പറയുമ്പോൾ എല്ലാവരും അവരവരുടെ കഴിവനുസരിച്ചുള്ള തുകകൾ നല്കിക്കൊണ്ടിരിക്കുന്നു. അച്ചനോടൊത്തു നിന്നുള്ള ഇടവകാംഗങ്ങളുടെ കൂട്ടായ സഹകരണമാണ് പള്ളി പണി ഇത്ര വേഗം തീരാനും ഇത്ര സൗകര്യങ്ങളോടെ തീർക്കാനും കഴിഞ്ഞത്. മുൻ ട്രസ്റ്റിയും ഇപ്പോഴത്തെ കമ്മറ്റിയംഗവുമായ താന്നിക്കാക്കുഴി ഉലഹന്നാൻ ഇന്നലെകൾ നന്ദിപൂർവ്വം ഓർക്കുന്നു.

ആവശ്യപ്പെടാതെ തന്നെ പലരും സന്തോഷപൂർവ്വം പള്ളിയുടെ നിർമ്മാണത്തിനുവേണ്ടി സംഭാവനകൾ നല്കിയിരിക്കുന്നതായി താനിക്കുന്നേൽ രാജൻ പറയുമ്പോൾ സെക്രട്ടറി കാപ്പിച്ചാലിൽ ബേബി പറഞ്ഞത് അച്ചൻ പാവപ്പെട്ടവർക്കു ധാരാളം സഹായം ചെയ്യുന്നതു കൂടാതെ അച്ചന്റെ, ഡോക്ടർമാ

Advt.



രായ രണ്ടുമക്കളും പള്ളിയുടെ നിർമ്മാണത്തിനായി ആദ്യകാലത്തു ഒട്ടേറെ സഹായിച്ചിട്ടുണ്ടെന്നു മാണ്.

അപകടത്തിൽ പെട്ട് 1996-ൽ നിര്യാതനായ മാത്യൂസ് അച്ചന്റെ രണ്ടാമത്തെ മകൻ ഡോ. രജി മാത്യൂസിന്റേതായിരുന്നു പള്ളിയുടെ നിർമ്മാണത്തിന് ലഭിച്ച ആദ്യ സംഭാവനകളിലൊന്ന് എന്ന് ഈ വേളയിൽ നന്ദിപൂർവ്വം സ്മരിക്കുന്നതായി മറ്റൊരാൾ പറഞ്ഞു.

മണിക്കളത്തിൽ മാത്യൂസ് അച്ചനല്ലാതെ മറ്റാരും ഇത്തരമൊരു പള്ളി ഇവിടെ പണിയാൻ ധൈര്യം കാണിക്കില്ല. അച്ചന്റെ നിശ്ചയദാർഢ്യവും സ്ഥിരോത്സാഹവും ബഹുജന സമ്പർക്കവും എല്ലാമാണ് ഈ പള്ളിയുടെ നിർമ്മാണ രഹസ്യം. ദൈവത്തിന്റെ അളവറ്റ കാരുണ്യത്തിന്റെ പ്രതീകം കൂടിയാണ്- മുൻ പഞ്ചായത്തു പ്രസിഡന്റായിരുന്ന ശ്രീ. കെ.സി. ജോണിന്റെ സാക്ഷ്യമാണിത്.

സമ്പ്യാടിപള്ളി ഇടവകയിൽപ്പെട്ട രണ്ടു യുവ നിയമജ്ഞരുടെ അഭിപ്രായങ്ങൾ മുൻപറഞ്ഞ കാര്യങ്ങൾ അടിവരയിട്ടുറപ്പിക്കുന്നതാണ്.

അധികം ആർക്കും ലഭിക്കാത്ത ഒരു പ്രത്യേക വ്യക്തിത്വത്തിന്റെ ഉടമയാണ് ഞങ്ങളുടെ നല്ലിടയനായ മാത്യൂസ് അച്ചൻ. ഒരു വ്യക്തിക്കുണ്ടായിരിക്കേണ്ട എല്ലാ നല്ല ഗുണങ്ങളും ഒരാളിൽ ഇങ്ങനെ ഒത്തുചേരുക അസാധാരണമാണ്. പരസഹായി, ദാനശീലൻ, സ്നേഹധനൻ എന്നിങ്ങനെ പലതുമാണ് അദ്ദേഹത്തിനു ലഭിക്കുന്ന ബഹുജനപ്രീതിക്കു കാരണം. അഡ്വക്കേറ്റ് രാജുവിന്റെ വാക്കുകളാണിത്. അഡ്വക്കേറ്റ് സണ്ണി ജോൺ അച്ചനെക്കുറിച്ച് പറഞ്ഞത് ഇപ്രകാരമാണ്. വ്യത്യസ്തങ്ങളായ ഭാഷകൾ, മതങ്ങൾ സംസ്ക്കാരങ്ങൾ ഇവയൊക്കെ ഇടകലർന്നുള്ള ഈ നാട്ടിൽ വിവേചന രഹിതനായി എല്ലാവരോടും ഒത്തുചേർന്ന് ഇണങ്ങിപ്പോകാൻ മാത്യൂസ് അച്ചനു കഴിയുന്നു എന്ന് എനിക്കുറപ്പിച്ചു പറയാൻ കഴിയും. ഇത്തരത്തിലൊരു പെരുമാറ്റ മര്യാദ സ്ഥിരമാക്കാനുള്ള മാനസ്സിക നിയന്ത്രണം അച്ചനെപ്പോലെ മറ്റാർക്കും സാദ്ധ്യമല്ല.... അച്ചന് സർവ്വ മംഗളങ്ങളും നേരുന്നു. പ്രത്യേകിച്ച് ഞങ്ങൾക്കു ലഭിച്ചിരിക്കുന്ന പള്ളിയുടെ പേരിൽ-സമ്പിയാടി ഇടവകയ്ക്കും ദേശത്തിനും ലഭിച്ചിരിക്കുന്ന ഈ മനോഹരമായ പുണ്യസാങ്കേതത്തിന്റെ പേരിൽ....

"Not only he is a good father but also he is intelligent and social minded"

മലയാളി അല്ലാത്ത കൊങ്കണി മാതൃഭാഷയായിട്ടുള്ള അഡ്വ. സണ്ണി ജോണിന്റെ സഹധർമ്മിണി ശ്രീമതി ലവീനയുടെ വാക്കുളാണിത്.

1996-ൽ അപകടമരണം സംഭവിച്ച മകൻ ഡോ. റജി മാത്യൂസിന്റെ സ്മരണയ്ക്കായി 1997-ൽ രജിസ്റ്റർ ചെയ്ത ട്രസ്റ്റ് രൂപീകരിച്ചുകൊണ്ട് പുത്രവിയോഗദുഃഖം മനസ്സിൽ സൂക്ഷിക്കുകയാണ് ഇന്ന് മാത്യൂസ് അച്ചൻ. ഈ ദുഃഖം അച്ചൻ ആർക്കും പങ്കുവയ്ക്കാറില്ല. എന്നാൽ മറ്റുള്ളവരുടെ കണ്ണുനീർ തുടയ്ക്കാനായി മകന്റെ പേരിലുള്ള ഈ ട്രസ്റ്റ് അച്ചൻ വിനിയോഗിക്കുന്നു.

ധാരാളം നിർദ്ധന കുടുംബങ്ങളിലെ കുട്ടികൾക്ക് വിദ്യാഭ്യാസ ആവശ്യങ്ങൾക്കും നിരാശ്രയരായ രോഗികളുടെ ചികിത്സാകാര്യങ്ങൾക്കും സാമ്പത്തിക സഹായം ഈ ട്രസ്റ്റിലൂടെ അച്ചൻ നല്കി വരുന്നു. വിവാഹപ്രായമെത്തി നിൽക്കുന്ന പാവപ്പെട്ട കുടുംബങ്ങളിലെ പെൺകുട്ടികളുടെ വിവാഹ ചെലവുകൾക്ക് ഈ ട്രസ്റ്റിലൂടെയും അല്ലാതെയും അച്ചൻ ഒട്ടേറെ സഹായങ്ങൾ ചെയ്തു കൊണ്ടിരിക്കുന്നു. ഈ സഹായങ്ങളൊക്കെയും ജാതിമതഭേദമില്ലാതെയാണെന്നുള്ള കാര്യം ഏറെ ശ്രദ്ധേയമാണ്. അച്ചന്റെ പ്രവർത്തനങ്ങൾക്കും പദ്ധതികൾക്കും മതത്തിന്റെയോ ജാതിയുടേയോ അതിർവരമ്പുകളില്ലെന്നതാണ് സത്യം.



ഫാ. വി.ഐ. മാത്യൂസ്, അച്ചാമ്മ മാത്യൂസ്

അച്ചന്റെ ജീവകാരുണ്യ പ്രവർത്തനങ്ങൾക്കൊക്കെയുള്ള ഈ പണം എവിടെ നിന്നു ലഭിക്കുന്നു എന്ന ചോദ്യത്തിന് ഒരു ചെറു പുഞ്ചിരിയോടെ ഏതാനും വാക്കുകൾ മാത്രം-സ്വദേശത്തും വിദേശത്തുമുള്ള നല്ലവരായ മനുഷ്യരിലൂടെ ദൈവം തരുന്നു.

ഒട്ടേറെ വിദേശരാജ്യങ്ങൾ സന്ദർശിച്ചിട്ടുള്ള മാത്യൂസ് അച്ചന് അവിടെല്ലാം ധാരാളം സുഹൃത്തുക്കൾ ഉള്ളതായി അറിയാൻ കഴിഞ്ഞിട്ടുണ്ട്. ഇത്തരം സഹായങ്ങൾ അച്ചനിൽ നിന്നും ലഭിച്ചിട്ടുള്ളവർ പറഞ്ഞറിയാൻ കഴിഞ്ഞതാണീക്കാര്യം. കൊട്ടും കുരവയും പത്രപ്രതിനിധികളും ഫോട്ടോ ഗ്രാഫർ മാത്രമൊന്നുമില്ലാതെ ഇടം കൈ അറിയാതെ വലം കൈകൊണ്ടുള്ള സഹായം.

ചാരിറ്റബിൾ ആക്ട് പ്രകാരം രജിസ്റ്റർ ചെയ്തു പ്രവർത്തിക്കുന്ന പല സോഷ്യൽ സർവ്വീസ് സൊസൈറ്റികളും അവിഹിത പണ സമ്പാദനത്തിനുള്ള മാർഗ്ഗമായി കരുതാവുന്ന ഈ കാലഘട്ടത്തിൽ മാത്യൂസ് അച്ചന്റെ ദാനശീലത്തിനു പ്രാധാന്യവും പ്രശസ്തിയും ഏറുന്നു. വിശുദ്ധിയുടെ പരിമളവും.

ബാംഗ്ലൂരിൽ മത്തിക്കരയിൽ പ്രാക്ടീസ് ചെയ്തുവരുന്ന മാത്യൂസ് അച്ചന്റെ മൂത്ത മകൻ ഡോ. റൻജി ഐ. മാത്യൂസും ജീവിത സഖി ഡോ. അന്ന ഐസക്കും പറയുന്നത്: ഞങ്ങളുടെ അച്ചനും അമ്മയും ഞങ്ങൾക്ക് അഭിമാനമാണ്. ഈ കുടിയേറ്റ ഭൂമിക്ക് ദൈവം നല്കിയ സമ്മാനവും എന്നാണ്.

പ്രായത്തെ വെല്ലുന്ന കർമ്മയോഗി നാലു പതിറ്റാണ്ടിലേറെ പല സ്ഥലങ്ങളിലുള്ള ഇടവകകൾ കേന്ദ്രീകരിച്ച് ജനങ്ങളുടെ ഇടയിൽ ശുശ്രൂഷ നടത്തുന്ന ഈ വന്ദ്യപുരോഹിതന് അനുഭവങ്ങൾ ധാരാളം.

ഇടത്തരക്കാരും താഴ്ന്ന വരുമാനക്കാരുമായ കുടുംബങ്ങൾ മാത്രം ഉൾക്കൊള്ളുന്ന രണ്ട് ഇടവകകളുടെ ആത്മീയ ശുശ്രൂഷ ചെയ്തുകൊണ്ടിരിക്കുമ്പോൾത്തന്നെ രണ്ട് ഇടവകകൾക്കുമായി മനോഹരമായ രണ്ടു ദൈവാലയങ്ങൾ ഒരേ സമയം പണി തീർത്തിരിക്കുന്നുവെന്നുള്ള കാര്യം ഈ ദേവാലയം കാണുന്നവർക്ക് വിസ്മയ കരമായ കാഴ്ച തന്നെ യാണ്.

സെൽഫ് ഡ്രൈവിംഗ്, സംസാരശൈലി, നടപ്പ് ഇതെല്ലാം വീക്ഷിച്ചാൽ അകാലത്തിൽ നരബാധിച്ച യുവാവാണെന്നേ തോന്നുകയുള്ളു അച്ചനെക്കണ്ടാൽ. താപകോപാദികളോ വിദ്വേഷവിരോധങ്ങളോ, ഉത്കണ്ഠകളോ ആശങ്കകളോ ഇല്ലാത്ത ഈ വന്ദ്യപുരോഹിതന് അതിനാൽത്തന്നെ മാനസികപിരി മുറുക്കങ്ങളോ നിരാശാബോധമോ ഒന്നും തന്നെയില്ല. പ്രായത്തിനും അപ്പുറം നില്ക്കുന്ന ഈ ഊർജ്ജസ്വലതയ്ക്കു കാരണം അത്തരം ഒരു മാനസികാവസ്ഥയാണെന്നു തോന്നിപ്പോകുന്നു.

## പുസ്തകരചനയിൽ

സൗത്ത് കാനറായിലെ കുടിയേറ്റക്കാരെക്കുറിച്ച് അവരുടെ കഴിഞ്ഞ അമ്പത് വർഷത്തെ സംഭവബഹുലമായ കഥ മാത്യൂസ് അച്ചൻ തയ്യാറാക്കി വരുന്നു. അതിനുവേണ്ടി അഹോരാത്രം കുറെ ചെറുപ്പക്കാർ അച്ചനെ സഹായിക്കാനും രംഗത്തുണ്ട്. അടുത്തു തന്നെ ഈ ഗ്രന്ഥം പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കാനാവുമെന്നാണ് അച്ചന്റെ പ്രതീക്ഷ.

കുടിയേറ്റ കുടുംബങ്ങൾ എന്ന പേരിൽ തയ്യാറാക്കുന്ന ഈ അതിബൃഹത്തായ ഗ്രന്ഥത്തിൽ സൗത്തുകാനറായുടെ സാംസ്കാ

Advt.

# ഫാ. വി.ഐ. മാത്യൂസ് എന്ന കർമ്മയോഗി

*ഫാ. ഗീവർഗീസ് പൊന്നോല, മലബാർ ഭദ്രാസന വൈദിക സംഘം സെക്രട്ടറി, ചുങ്കത്തറ*

വന്ദ്യനായ വി.ഐ. മാത്യൂസ്സച്ചന്റെ സപ്തതി ആഘോഷിക്കുന്നു വെന്നറിഞ്ഞതിൽ ദൈവത്തെ സ്തുതിക്കുന്നു. ദൈവം ചെയ്ത വൻ കൃപകളെ ഓർക്കുന്ന സന്ദർഭം. ദൈവത്തിന്റെ അനന്തമായ പരിപാലനം കഴിഞ്ഞ കാലജീവിതത്തിൽ ലഭിച്ചതിലുള്ള നന്ദിയർപ്പണം. വിശ്വാസത്തിന് ഉറപ്പും, ജീവിതത്തിന് അർത്ഥവും, സാക്ഷ്യത്തിനു മാറ്റും വർദ്ധിപ്പിക്കുന്ന സമയം. കൂടുതൽ ഉത്സാഹത്തോടെ പ്രവർത്തിക്കുവാനും ദൈവകരങ്ങളിൽ സമർപ്പിക്കുവാനും ബ. അച്ചനു കൃപചൊരിയട്ടെ.

മലബാർ ഭദ്രാസനത്തിന് അച്ചനെ മറക്കുവാൻ സാദ്ധ്യമല്ല. മലങ്കര ഓർത്തഡോക്സ് സഭയുടെ ഒരു മാതൃകാ ഭദ്രാസനമായി മലബാർ ഭദ്രാസനം ഇന്ന് ഉയരുവാൻ കാരണം അഭി. തോമസ് മാർ തീമോത്തിയോസ് തിരുമേനിയുടെ പ്രവർത്തനവും, പ്രാർത്ഥനയും, ശിക്ഷണവുമാണ്. 1966 മുതൽ അഭി. തിരുമേനിയുടെ കൂടെ പ്രവർത്തിച്ച വൈദികരിൽ ഒരാലാണു മാത്യൂസച്ചൻ. നിലമ്പൂരിലും, പെരിന്തൽമണ്ണയിലും ഇന്ന് ഉയർന്നു നില്കുന്ന പള്ളികളിൽ സേവനം അനുഷ്ഠിച്ച് ഓർത്തഡോക്സ് സഭയുടെ വിശ്വാസം കാത്തുസൂക്ഷിക്കുന്നതിനും ജനങ്ങളെ ഒരുമിച്ചു നിർത്തുന്നതിനും അച്ചനു കഴിഞ്ഞിട്ടുണ്ട്. 1966-ൽ അഭി. തോമസ് മാർ തീമോത്തിയോസ് തിരുമേനിക്കു നിലമ്പൂർ ഭാഗത്തു കൊടുത്ത ഗംഭീര സ്വീകരണം ഇന്നും ജനങ്ങളുടെ ഹൃദയത്തിൽ സ്ഥാനം പിടിച്ചു നില്ക്കുന്നു. സ്വീകരണ കമ്മറ്റിയുടെ ചെയർമാൻ ബ. അച്ചനായിരുന്നു. നിലമ്പൂർ സെന്റർ കൺവൻഷൻ ആരംഭിച്ചതു ബ. അച്ചൻ ചുങ്കത്തറ പള്ളിയുടെ വികാരി ആയി സേവനം അനുഷ്ഠിച്ചപ്പോഴാണ് എല്ലാ പള്ളികളിലേയും മർത്തമറിയം സമാജം സെന്റർ ആയി ആരംഭിച്ചതു ബ. അച്ചനാണു ബ. അച്ചനും കൊച്ചമ്മയും ചുങ്കത്തറ എം. പി. എം. ഹൈസ്ക്കൂൾ അദ്ധ്യാപകരായി സേവനം ചെയ്യുകയും പള്ളികളുടെ ഉയർച്ചയ്ക്കുവേണ്ടി പ്രവർത്തിക്കുകയും ചെയ്തിരുന്നു. ഇന്നു കാണുന്ന ചുങ്കത്തറ പള്ളിയുടെ നിർമ്മാണത്തിന്റെ ശിലാസ്ഥാപനം നടത്തിയത് ബ. അച്ചന്റെ കാലത്താണ് ചുങ്കത്തറ വടപുറം, മാമാങ്കം, എടക്കര, ചളിക്കൽപ്പൊട്ടി, എരുമമുണ്ട, പാലുണ്ട മുതലായ പള്ളികളുടെ ഉയർച്ചയ്ക്കുവേണ്ടി പ്രവർത്തിച്ചു മലബാർ ഭദ്രാസനത്തിനും നിലമ്പൂർ സെന്ററിനും ചെയ്തിട്ടുള്ള സേവനവും നേതൃത്വവും നന്ദിയോടെ സ്മരിക്കുന്നു. പ്രതികൂലതകളെ വകവയ്ക്കാതെയുള്ള പ്രവർത്തനം, സ്ഥിരോത്സാഹം, വിശ്വാസ തീക്ഷ്ണത, സേവനമനോഭാവം മുതലായവ അച്ചന്റെ കൈമുതലാണ്. മലബാർ ഭദ്രാസനത്തിലെ വൈദികരും ജനങ്ങളും അച്ചന്റെ പ്രവർത്തനത്തെ ഓർക്കുന്നു.

ഇന്നു വ്യക്തിത്വത്തിനു വിലയിടിവും, നേതൃത്വത്തിനു കനക്കുറവും, മഹത്വത്തിനു മങ്ങലും വന്നിരിക്കുന്ന കാലഘട്ടത്തിൽ ആകർഷകമായ പല വ്യക്തിത്വത്തിന്റെ, ആദരണീയമായ മഹത്വത്തിന്റെ ഉടമയായി ശോഭിക്കുന്ന ബ. അച്ചനും കുടുംബത്തിനും എല്ലാ അനുഗ്രഹങ്ങളും സ്വർഗ്ഗത്തിൽ നിന്നു ലഭിക്കുന്നതിനു പ്രാർത്ഥിക്കുന്നു എല്ലാ ഭാവുകങ്ങളും ആശംസിക്കുന്നു. ●



ഡോ. റെഞ്ചി ഐസക്ക് മാത്യൂസ്, ഡോ. അന്ന ഐസക്, സ്വേതാ സൂസൻ ഐസക്, മാത്യു ഐസക്. (ഫാ. വി.ഐ. മാത്യൂസിന്റെ മകനും കുടുംബവും)

രികവും ചരിത്രപരവും ഭൂമിശാസ്ത്രപരവുമായ എല്ലാ കാര്യങ്ങളും കൂടാതെ ഇന്നുവരെ അവിടെ കുടിയേറിയവരുടെയും മൺമറഞ്ഞവരുൾപ്പെടെയുള്ള എല്ലാ വ്യക്തികളേക്കുറിച്ചും കുടുംബങ്ങളെക്കുറിച്ചും ഈ ഗ്രന്ഥത്തിൽ ഉൾപ്പെടുത്താൻ അച്ചൻ വളരെയേറെ ശ്രമിച്ചിട്ടുണ്ട്.

ഇത്തരമൊരു മഹത്തായ സംരംഭം ഭാരതീയ ഭാഷകളിൽത്തന്നെ ആദ്യത്തെതാവാം. കുടിയേറ്റ കുടുംബങ്ങൾക്കും ഭാഷയ്ക്കും ഇതൊരു മുതൽക്കൂട്ടായിരിക്കുമെന്നതിൽ സംശയമില്ല. ചിതറിക്കിടക്കുന്ന കുടിയേറ്റ കുടുംബങ്ങളെ കണ്ടെത്താനും അവർക്കു പരസ്പരം അറിയാനും മനസ്സിലാക്കാനും വേണ്ടിയുള്ള അച്ചന്റെ ഈ അശ്രാന്ത പരിശ്രമത്തെ കാലം അംഗീകരിക്കാതിരിക്കില്ല.

പ്രാർത്ഥന മാത്രമല്ല മനുഷ്യപുരോഗതിക്കാവശ്യമെന്ന് മുൻകൂട്ടി അറിഞ്ഞ മാത്യൂസ് അച്ചൻ സമൂഹത്തിന്റെ ഉന്നമനത്തിനായി ചെയ്തിട്ടുള്ള സേവനങ്ങൾ നിരവധിയാണ്. ജനങ്ങൾക്കൊപ്പം നിന്നുള്ള ഹൃദയപൂർവ്വമായ സമർപ്പണമായിരുന്നു അച്ചന്റേത്. വിജയങ്ങൾ കൊയ്തെടുക്കാൻ പിന്നെ കാലതാമസം വേണ്ടി വന്നില്ല. തന്റെ അജഗണത്തെ പുരോഗതിയുടേയും വിശുദ്ധിയുടേയും മാർഗ്ഗത്തിലൂടെ നയിക്കാനും എന്നും ശ്രദ്ധാലുവായിരുന്നു മാത്യൂസ് അച്ചൻ എന്നതും ഇവിടെ ശ്രദ്ധേയമാണ്.

ജീവിതം, പ്രാർത്ഥനയ്ക്കും സമൂഹനന്മയ്ക്കും വേണ്ടി ദൈവത്തിന് ഏറ്റം പ്രീതിജനകമായ രീതിയിൽ ധന്യമാക്കാൻ കഴിഞ്ഞ മാതത്മക-സാമൂഹ്യ സാംസ്ക്കാരിക രംഗത്ത് ഒരു നിർണ്ണായക ശക്തിയായി മാറാൻ കഴിഞ്ഞ അതുല്യ വ്യക്തിത്വത്തിനുടമയായ മാത്യൂസ് അച്ചന് ഒരായിരം സപ്തതി മംഗളങ്ങൾ! ●



അകാലത്തിൽ പൊലിഞ്ഞുപോയ ഡോ. റെജി ഐസക് മാത്യൂസ് (ഫാ. വി.ഐ. മാത്യൂസിന്റെ ഇളയപുത്രൻ)

